# THE CHURCH WEEKLY

| Vol IX | SUNDAY 4th SEPTEMBER 1955 | PRICE 2 ANNAS A COPY | No. 35 |
|---|---|---|---|


## THE CHANGING WORLD, WORSHIP

**Rev Fr. A Huntley SSJE**

*(The Syrian Orthodox Students' Conference, Vennikulm, fourth Address.)*

May I suggest at the outset of this talk that each of you should read Revelation IV, 1—V, 6. May be what S John the Divine reads into the Adoration of the Lamb in heaven is a reflection of the Eucharistic worship of the Church in his day.

Some time ago I was waiting for the arrival of a Father on the Deccan Queen at Victoria Terminus in Bombay. The train was late and a British Army Colonel and I were deep in conversation and I was secretly glad the train was late. One of the gems I got from the conversation was this. He told me, among other things, that the British Army was on the basis of Clarity of Orders. An order is given once only. There is no ambiguity, and an officer is expected to bring results. It works. It works because there is intelligent instruction and mutual trust. A man knows what he has to do and is expected to do it.

That is also true of Christian worship. We can only worship intelligently, rightly, profitably, if we are properly instructed and informed. Much Christian worship suffers from ignorance. 'Ye worship ye know not what. We know what we worship', might with truth be our challenge to many Christians.

Why do we build our Churches? Why do we take off our sandals? Why do we stand in Church? Why do we sit? Why do we cross ourselves so frequently? And why do we sing sometimes and not at others?

What does the Holy Qurbana mean to you? Are vestments necessary? and incense, too? If His Grace used chapattis and thin soup in the Holy Qurbana would it be a valid Eucharist? Why is an iconastisis curtain used? Is it really necessary to fast and make confession before Communion? What are the four main elements in the Holy Qurbana? Who gave us them? Why?

Here is a questionnaire on the Holy Qurbana which is also a cyllabus of worship

From time immemorial we find that deeply implanted in man there is a desire to worship, to adore, and this desire finds itself properly expressed in the offering of sacrifice, sacrifice of some sort. Do we have Cain and Abel offering the first fruits of their flocks and their labours to God. Then Abraham, the true Old Testament type, is prepared to offer the most precious gift God has given him, his only son Isaac, but God provided a lamb in his place in response to his faith.

All this developed untiil finally, we find the completed sacrificial system centred on the Temple in Jerusalem. Once every year the High Priest took a sacrificial lamb of two years or under. He laid his hands upon it, thus signifying that in his person and office all the sins of the Jewish people were transferred from them through him to the sacrificial lamb. The Lamb was then slain, the High Priest took its blood and went alone into the Holy of holies and sprinkled it on the altar of Atonement, thereby atonement, or at-one-ment was made between them and God

But this was all useless and for these reasons. It was always repeated, and of course it was they who had sinned, not the lamb.

So in 'the fulness of the times' God the father provided the true Lamb S. John the Baptist pointed Him out to his disciples and said: 'Behold the Lamb of God who taketh away the sins of the world.' 'God so loved the world that He gave His only begotten Son. Truly and indeed God has provided the Lamb whose sacrifice need never be repeated, for it is efficacious for all time, eternity

Many years passed and we are led outside the Holy City, Jerusalem. It is the middle of the day and it is Passover time, when thousands upon thousands of lambs are killed for Passover offering. Their bleatings can be heard. By a strange fulfilment of a prophecy in Amos VIII, 9—10, we find the sun darkened at mid-day and a Man is hanging on a gibbet. He is God's only begotten Son; He is the last, true, obedient Israeliate. Heaven and earth are joined together as spectators of this tremendous drama Will the last member of God's Holy Catholic Church die and the Church with Him? That is the question they ask.

He did not die as others die. He submitted to yet dominated His death. He was the Victim, but He was also the Priest, our High Priest. and in doing this He conquered death. 'I have power to lay down My life, and I have power to take it up again. No man can take it from Me' John X, 18. 'Death then died when Life died upon the tree,' so a Passion tide hymn runs.

And mere few hours before His Death He instituted these Holy Mysteries as a perpetual memorial of that death. At that time He did four things. 1) He took bread into His holy and spotless hands; 2) He gave thanks; 3) He broke it, and

4) He gave it to them and said it was His Body. Very soon His Body would be broken on Calvary's Cross and His blood shed. Then, after repeating this act with the Chalice He said some important words: Do this as My Anamnesis; that means, do this for My recalling, for making Him present again 'As often as ye do this, do it in My memory or Anamnesis. So in every Eucharist Jesus Christ crucified and risen is present in order to plead His sacrifice, His Passion, with us to the Father, for the world. United to our Head we are able also to make to God the Father the most perfect act of worship possible. It is the most perfect act of sacrifice. In it we are able, as it were, to pray with our Lord on His Cross. We are able to thank God perfectly for all His goodness to us in every way. We cannot speak of our Lord as the perfect Penitent, for penitence implies sin, and sin was not found in Him. But in pleading the Sacrifice the Father accepts our penitence in Him. Most of all, the Holy Offering is the most unblemished act of worship, pure adoration, possible to us here on earth.

Now do you see the connection between the Holy Qurbana and the world? God has done this for us. But we cannot fulfil this act perfectly unless we communicate and unite ourselves to this Divine Victim. He is present to give us Himself. It is not a mummy show. And for Communion there must be confession of sins. It has astonished me to find that hardly anyone makes his communion. This of course means that confession is also rarely made, and that is sad is it not? for we are sinners.

'Were Christ a thousand times
in Bethlehem born and not in thee,
Still wort thou all forlorn.'

Is He born in you? Is He your Leader and your King? Is He your Sacrifice and your Life and your Strength?

We know, that when a man lays his burden at the foot of the Cross, like John Bunyan's Christian, God's love is released and a new man is born. A Sadhu once said: The capital of heaven is the heart where the King reigns. Is He reigning in you?

As well as regular Confession and absolution, together with Holy Communion, there is the need for daily meditation, Bible reading and silence.

I will end with a quotation from the late Archbishop Temple. He says: "Worship is the submission of all our nature to God. It is the quickening of conscience by His Holiness, the nourishment of mind by His Truth, the purifying of the imagination by His Beauty, the opening of the heart to His Love, the surrender of the will to His Purpose. And all this gathered up in adoration, the most selfless emotion of which our nature is capable, and therefore the chief remedy for that self-centredness which is our orginal sin and the source of all actual sin."

നിഖ്യാ വിശ്വാസപ്രമാണം. 30

# സകലത്തേയും ജീവിപ്പിക്കുന്ന കർത്താവു്

(റവ. ഡീക്കൻ. എം. വി. ജോർജ്ജ്, എം. എ. എസ്. ടി. എം.)

നിഖ്യാ വിശ്വാസ പ്രമാണത്തിന്റെ മൂന്നാമത്തെ ഖണ്ഡികയിലേക്കു നാം പ്രവേശിക്കുകയാണ്. ഒന്നാമത്തേതിൽ പിതാവായ ദൈവത്തെക്കുറിച്ചും രണ്ടാമത്തേതിൽ പുത്രനായ ദൈവത്തെക്കുറിച്ചും മൂന്നാമത്തേതിൽ പരിശുദ്ധാത്മവാം ദൈവത്തെക്കുറിച്ചുമാണല്ലൊ പ്രതിപാദിച്ചിരിക്കുന്നതു. പരിശുദ്ധാത്മാവിനു വി. വേദപുസ്തകത്തിൽ (1) പാറക്ലീത്താ അഥവാ ആശ്വാസപ്രദൻ എന്നും (യോഹന്നാൻ 14: 16. 26) (15. 26, 16.7) (2) സത്യത്തിന്റെ ആത്മാവെന്നും (യോഹന്നാൻ 14. 17, 16. 13, 1 യോഹന്നാൻ 4. 6) (3) (മഹത്വത്തിന്റെ ആത്മാവ് എന്നും 1. പത്രോസ് 4. 14) (4) കൃപയുടെ ആത്മാവെന്നും (സഖര്യാവ് 12. 0 എബ്രായർ 10 29) (5) പുത്രത്വത്തിന്റെ ആത്മാവെന്നും (റോമർ 8. 15) (6) ദൈവത്തിന്റെ ആത്മാവെന്നും (റോമർ 8. 9, 1 കോരി 2. 11, 2 കോരി 3. 3, എഫേസ്യർ 4. 30,) (7) ക്രിസ്തുവിന്റെ ആൽമാവെന്നും (റോമർ 8. 9, 1 പത്രോസ് 1. 11) വിവിധപേരുകൾ കാണുന്നു. ഇവ ഓരോന്നും പരിശുദ്ധാൽമാവിന്റെ പ്രവർത്തനങ്ങളുടെ ഓരോരോവശങ്ങൾ ചൂണ്ടിക്കാണിക്കുന്നവയാണ്. പിതാവിന്റെ ആൽമാവെന്നും പുത്രന്റെ ആൽമാവെന്നും ഒരേ ആൽമാവിനെക്കുറിച്ചു പറഞ്ഞിരിക്കുന്നതിൽ നിന്നു് പുത്രന്റെ ദൈവത്വം പ്രസ്പഷ്ടമാക്കിയിരിക്കുന്നു. പാറക്ലീത്താ എന്ന വാക്കിനു അടുത്തുവിളിച്ചു ആശ്വസിപ്പിക്കുന്നവൻ എന്നും ക്രിസ്തുവിനുവേണ്ടി മനുഷ്യഹൃദയങ്ങളിൽ വാദിക്കുന്നവൻ (Advocate) എന്നും കാര്യസ്ഥൻ എന്നും അർത്ഥമുണ്ടു്; അതുപോലെ തന്നെ പരിശുദ്ധറൂഹായെ സത്യത്തിന്റെ ആൽമാവെന്നു പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം വഴിയും സത്യവും ജീവനുമായ യേശുക്രിസ്തുവിനെ തെളിയിച്ചു കാണിക്കുന്നവൻ എന്നത്രെ. മുൻ പറഞ്ഞ പേരുകൾ കൂടാതെ വാഗ്ദത്തത്തിന്റെ പരിശുദ്ധാൽമാവ് (എഫേസ്യർ 1. 13) "ജ്ഞാനത്തിന്റേയും വിവേകത്തിന്റേയും ആൽമാവ്, ആലോചനയുടേയും ബലത്തിന്റേയും ആൽമാവ് പരിജ്ഞാനത്തിന്റേയും യഹോവാഭക്തിയുടേയും ആത്മാവ്" (യെശയ്യാ 11. 2) എന്നിത്യാദി പേരുകളും വി. വേദപുസ്തകത്തിൽ കാണുന്നു.

വ. റൂഹായെക്കുറിച്ചു ആദ്യമായിത്തന്നെ "സകലത്തേയും ജീവിപ്പിക്കുന്ന കർത്താവെന്നു പറഞ്ഞിരിക്കുന്നതു് സാർത്ഥകമാണ്. ദൈവത്തിന്റെ ആത്മാവ് ലോകോൽപ്പത്തിക്കു മുമ്പു തന്നെ വെള്ളത്തിന്മേൽ പരിവർത്തിച്ചുകൊണ്ടിരുന്നു. ആ നിത്യമായ ജീവൻ ഇല്ലായിരുന്നു എങ്കിൽ ലോകത്തിൽ കാണുന്ന ജീവന്റെ ഉറവ ഉണ്ടാകയില്ലായിരുന്നു. ജീവനില്ലായ്മയിൽ നിന്നും ജീവനുണ്ടാകാൻ സാധ്യമല്ല. അതിനാൽ സകല ജീവന്റെയും നാഥൻ നമ്മുടെ ജീവന്റെ ജീവനായ ദൈവത്തിന്റെ ആത്മവുതന്നെ. "സകലവും അവനിൽ നിന്നും അവനാലും അവങ്കലേക്കുമത്രെ" (റോമർ 11. 36) പ്രകൃതിയിൽ കാണുന്ന ജീവനും മനുഷ്യനിൽ വെളിപ്പെട്ടിരിക്കുന്ന ജീവനും കാരണഭൂതൻ സകലത്തേയും ജീവിപ്പിക്കുന്ന കർത്താവത്രെ. മനുഷ്യനിൽ ജീവൻ ദൃശ്യമായിരിക്കുന്നതു് അവന്റെ ബുദ്ധിയും മനസാക്ഷിയിലുമത്രെ. മനസാക്ഷിയിലുള്ള ജീവന്റെ ചൈതന്യം പ്രവാചകന്മാരിൽ കൂടി അനിതരസാധാരണമായി വെളിപ്പെടുത്തിയിരിക്കുന്നതായി പഴയനിയമം സാക്ഷിക്കുന്നു. എന്നാൽ ഈ വെളിപ്പാടുകളുടെയെല്ലാം പൂർത്തീകരണമായി യേശുക്രിസ്തുവിലാണ് ദൈവം തന്നെത്തന്നെ വെളിപ്പെടുത്തിയിരി

ക്കുന്നതെന്നും പരിശുദ്ധാത്മാവിൻെറ സാക്ഷ്യത്തിൽ നിന്നും നമുക്കു മനസിലാകുന്നു.

പരിശുദ്ധാത്മാവെന്നുള്ള പദപ്രയോഗം അതേ രീതിയിൽ പഴയനിയമത്തിൽ നാം കാണുന്നില്ല. സങ്കീർത്തനം 51. 11—ൽ "നിൻെറ പരിശുദ്ധാത്മാവെ"ന്നും യെശയ്യാ 63. 13—"അവൻെറ പരിശുദ്ധാത്മാവെന്നും സർവനാമങ്ങളോടു ചേർത്തായിട്ടു തന്നെ രണ്ടു വാക്യങ്ങളിൽ മാത്രമേ പരിശുദ്ധാത്മാവെന്നുള്ള പദപ്രയോഗം പഴയനിയമത്തിൽ കാണുന്നുള്ളു. എന്നാൽ ദൈവത്തിൻെറ ആത്മാവിനെക്കുറിച്ചു ജീവൻെറ ഉറവയെന്നു പഴയനിയമം വ്യവഹരിക്കുന്നുണ്ടു്. അതിൻെറ പ്രത്യക്ഷ ലക്ഷണമത്രേ ഉല്പത്തിപ്പുസ്തകത്തിൽ മനുഷ്യസൃഷ്ടിയെക്കുറിച്ചു പറയുമ്പോൾ "യഹോവയായ ദൈവം നിലത്തെ പൊടികൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ടു് അവൻെറ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായി തീർന്നു (ഉല്പത്തി 2: 7) എന്നു ചിത്രീകരിച്ചിരിക്കുന്നതു്. ജീവൻ എന്നുള്ളതു് യാദൃശ്ചികമായി ഉണ്ടാകാവുന്ന ഒന്നല്ല. പണ്ടു് ഇംഗ്ലണ്ടിൽ എവിടെയോ ഒരു നിരീശ്വരൻ ജീവൻെറ ആരംഭത്തെക്കുറിച്ചു് കുട്ടികളെ പഠിപ്പിച്ചുകൊണ്ടിരുന്നു. കടൽവെള്ളം ശക്തിയോടു കരയ്ക്കുവരുന്നതല്ലി അതിൽനിന്നാണു ജീവൻ ഉണ്ടായതെന്നു അയാൾ പറഞ്ഞു. അപ്പോൾ ഒരു വിദ്യാർത്ഥി സാറെ കടൽവെള്ളം ആദ്യം എങ്ങനെ അവിടെ ഉണ്ടായി എന്നു ചോദിച്ചു. അപ്പോൾ അതിനു മറുപടി പറയുവാൻ ആ നിരീശ്വരനു കഴിഞ്ഞില്ല. സകലത്തേയും ജീവിപ്പിക്കുന്ന കർത്താവിനെ ക്രൂടാതെ ആകസ്മികമായി ജീവൻ മുളച്ചുവന്നു എന്ന സിദ്ധാന്തം യുക്തിക്കോ അനുഭവത്തിനോ ചേരുന്നതല്ല.

ദൈവം തൻെറ വചനത്താൽ തൻെറ ആത്മാവിനെ പ്രദാനം ചെയ്യുന്നു. "യഹോവയുടെ വചനത്താൽ ആകാശവും അവൻെറ വായിലെ ശ്വാസത്താൽ അതിലെ സകല സൈന്യവും ഉളവായി; അവൻ സമുദ്രത്തിലെ വെള്ളത്തെ കൂമ്പാരമായി കൂട്ടുന്നു. (സങ്കീർത്തനം 33. 6) നീ നിൻെറ ശ്വാസം അയയ്ക്കുമ്പോൾ അവ സൃഷ്ടിക്കപ്പെടുന്നു. (സങ്കീർത്തനം 104. 30)

സകലത്തേയും ജീവിപ്പിക്കുന്നവൻ എന്നുള്ളതിൽ ജന്തുക്കളുടേയും മനുഷ്യരുടേയും ജീവൻ മാത്രമല്ല, പിന്നെയോ ആദ്ധ്യാത്മികമായുള്ള കഴിവുകളും പ്രധാനദാനമായി പഴയനിയമം എടുത്തു കാണിക്കുന്നതു്. "നിൻെറനല്ല ആത്മാവു് നേർനിലത്തിൽ എന്നെ നടത്തുമാറാകട്ടെ" (സങ്കീർത്തനം 143–10) "അവരെ ഉപദേശിക്കേണ്ടതിനു നീ നിൻെറ നല്ല ആത്മാവിനെ കൊടുത്തു" (നെഹമ്യാ. 9. 20) എന്നിത്യാദി വാക്യങ്ങളിൽ ആത്മാവിൻെറ ഉന്നതമായ പ്രവർത്തനസരണി പഴയനിയമം വെളിപ്പെടുത്തുന്നു.

സകലത്തേയും ജീവിപ്പിക്കുന്നവനാകയാൽ അവൻ കർത്താവാണു്. അവനെ ക്രൂടാതെ സജീവമായി ഒന്നുമില്ലാത്തതിനാൽ സകലത്തിൻേറയും കർത്താവെന്നു പരിശുദ്ധാത്മാവിനേയും പറയാം.

അസ്സീസിയിലെ ഫ്റാൻസിസ്. 43.

# "പുണ്യഭൂമിക്കുവേണ്ടി വിശുദ്ധസമരം"

(എം. കുര്യൻ, കോതമംഗലം)

ഫ്റാൻസിസിൻെറ ഭാവനാമണ്ഡലം ഇടിഞ്ഞുവീണു. ധീരോദാത്തരായ മാതൃകാസേനകളെയാണു് ആ യുവാവു് കുരിശുയുദ്ധഭൂമിയിൽ പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ, ഡാമിയററയിൽ കണ്ടുമുട്ടിയവരോ? അവിടത്തെ ദൂഷിച്ചു നാറിയ അന്തരീക്ഷം ഫ്റാൻസിസിൻെറ മനം മടുപ്പിക്കാൻ പോരുന്നതായിരുന്നു. സാംസ്കാരികമോ സാന്മാർഗ്ഗികമോ ആയ യാതൊരു ഉയർന്ന നിലവാരവം പാലിക്കാത്ത ഒരു കൂട്ടം സൈന്യങ്ങളാണു് പുണ്യഭൂമിയുടെ സംരക്ഷണാർത്ഥം സമരം ചെയ്യാനെത്തിയിരിക്കുന്നതെന്നു് ഫ്റാൻസിസ് ഇപ്പോൾ മാത്രമേ അറിഞ്ഞുള്ളു. സൈനികപ്പാളയത്തിലെ ദൂഷിച്ചു മലീമസമായ അന്തരീക്ഷം കണ്ടു് ആ യുവാവു് മൂർച്ഛിച്ചുപോയി.

ആ വമ്പിച്ച സൈന്യസമൂഹത്തിലും ചുരുക്കം ചില വ്യക്തികളെ സ്പർശിക്കുന്നതിനു് അദ്ദേഹത്തിനു കഴിഞ്ഞു. ...

ളും ഉൾപ്പെടുന്നു. യൗസേപ്പിൻെറ ബുദ്ധിയുടെ വൈശിഷ്ട്യവും ദർശിച്ച ഫറവോ "ദൈവാത്മാവുള്ള ഈ മനുഷ്യനെപ്പോലെയുള്ള ഒരുവനെ കണ്ടുകിട്ടുമോ" (ഉല്പത്തി 41. 37) എന്നു ചോദിച്ചുപോയി. ഭരണസാമർത്ഥ്യം ക്രൂടാതെ യുദ്ധത്തിനുള്ള കഴിവു് (സംഖ്യ 27. 18) ശരിയായി ന്യായം വിധിക്കുവാനുള്ള കഴിവു് (സംഖ്യ 11–17) കൊത്തുപണികൾക്കുള്ള കഴിവു് (പുറപ്പാടു് 31. 2, 8) മുതലായവയും പരിശുദ്ധാത്മ നൽവരങ്ങളായി പഴയനിയമം ചൂണ്ടിക്കാണിച്ചിരിക്കുന്നു. എങ്കിലും എല്ലാററിനും മേലായി ആദ്ധ്യാത്മികമായ ജീവിതത്തിനുള്ള കഴിവത്രേ. പരിശുദ്ധാത്മാവിൻെറ

ഞ്ഞു. എന്നാൽ അവിടത്തെ അനീതിയുടെ തൊങ്ങൽ തൊടുന്നതിനു മാത്രമേ അദ്ദേഹത്തിനു സാധിച്ചുള്ളുവെന്നതിൽ അദ്ദേഹത്തിനു കഠിനമായ വിഷാദം തോന്നി. ഫ്റഞ്ചുകാരനായ ഒരു മെത്രാൻ, സൈനികാസ്ഥാനത്തുനിന്നു് സ്വന്തനാട്ടിലേക്കു എഴുതിയ ഒരു കത്തു താഴെ ഉദ്ധരിക്കാം.

"സെൻറുമൈക്കളിലെ പ്രയോറായ റെയിനർ ഫ്റാൻസിസ്കൻ സമൂഹത്തിൽ ചേർന്നുകഴിഞ്ഞു. ആ സമൂഹം ലോകം മുഴുവൻ വ്യാപിച്ചുകൊണ്ടിരിക്കുന്നു. അവർആദ്യക്രൈസ്തവരുടേയും അപ്പോസ്തലന്മാരുടെയും ജീവിതത്തെ അനുകരിക്കുന്നുവെന്നതാണിതിനു കാരണം. ഈ സഹോദരന്മാരുടെ നേതാവു് ഒരു ഫ്റാൻസിസ് ആണു്. സ്നേഹവാത്സല്യങ്ങൾക്കു് സർവഥാ അർഹനായ ഒരു വ്യക്തി; സകലരും അയാളെ ആരാധിക്കുകയാണു്. നമ്മുടെ സൈനികപ്പാളയത്തിൽ എത്തിയശേഷം, യാതൊരു ശങ്കയും ഭീതിയും കൂടാതെ അയാൾ ശത്രുക്കളുടെ പാളയത്തിലേക്കു പോയി. പല ദിവസത്തേക്കു് അദ്ദേഹം സാരസന്മാരോടു പ്രസംഗിച്ചു. പക്ഷേ, കാര്യമായ പ്രയോജനമൊന്നുമുണ്ടായില്ല.... ഇംഗ്ളീഷുകാരനായഎൻെറ ക്ലാർക്കു കോളിൻ ഫ്റാൻസിസ്കൻ സമൂഹത്തിൽ ചേർന്നുകഴിഞ്ഞു. ഞാൻ വിശുദ്ധ ക്രൂശിൻെറ ഇടവകയുടെ ചാർജ്ജ് ഏല്പിച്ചിരുന്ന ഡോം മാത്യൂസ്, മാസ്റ്റർ മൈക്കൽ എന്നിവരും അപിറകെ പോയിരിക്കുന്നു. കാൻറർ, ഹെൻറി എന്നിവരെ പിടിച്ചുനിറുത്താൻ ഞാൻ വളരെ ക്ലേശിക്കുന്നുണ്ടു്........"

സൈന്യങ്ങളുടെ ഇടയിൽത്തന്നെ മാത്സര്യവും ശണ്ഠയും കൊടുമ്പിരിക്കൊണ്ടിരുന്നു. സർവത്ര പാപത്തിൻെറ ദുർഗ്ഗന്ധം വമിച്ചു. യുദ്ധം ആരംഭിച്ചിട്ടു തന്നെ ദീർഘനാളുകൾ നീണ്ടിഴഞ്ഞു പോയി. ഫ്റാൻസിസ് പടയാളികളെ ഇപ്രകാരം ഉൽബോധിപ്പിച്ചു

"നിങ്ങളെ ഇത്രനാളും ഇവിടെ തടഞ്ഞുനിറുത്തി താമസിപ്പിച്ചതു് മൂർസൈന്യങ്ങളല്ല, നിങ്ങളിൽ തന്നെ കുടികൊള്ളുന്ന പകയുടേയും ദുരാഗ്രഹത്തിൻേറയും പിശാചുക്കളാണതിനു് ഹേതു. നിങ്ങളുടെ പടച്ചട്ടയിൽ നിങ്ങളൊരു കുരിശടയാളം വഹിക്കുന്നുണ്ടല്ലോ. ആ കുരിശു നിങ്ങളുടെ ഹൃദയത്തിലും ഒന്നു വഹിച്ചുനോക്കുക. നിങ്ങൾക്കു സ്നേഹമുണ്ടെന്നു വരുകിൽ മൂർസൈന്യങ്ങൾ കൂടാരവും തെറുത്തുകെട്ടി പണ്ടേ സ്ഥലം വിട്ടമായിരുന്നു. ഇപ്പോഴാകട്ടെ, നിങ്ങളുടെ വിദ്വേഷവും നിങ്ങളുടെ ദുർവാസനകളുംആണു അവർക്കു പേടി ജനിപ്പിക്കുക, ഖഡ്ഗത്തിനു രക്തം സമ്പാദിക്കുന്നതിനേ കഴിയൂ; എന്നാൽ സ്നേഹത്തിനാകട്ടെ ആത്മാക്കളെ നേടുന്നതിനു കഴിയും. അതുകൊണ്ടാണു് ഞാൻ ഖഡ്ഗം താഴെ വെച്ചതു്. ഒരു കാലത്തു ഞാനും ഒരു പട്ടാളക്കാരനായിരുന്നു. നിങ്ങളുടെ ആത്മാക്കൾ അതിനു അർഹരായിത്തീരുന്നതുവരെ നിങ്ങൾക്കു് വിശുദ്ധനാട്ടിൽ കാലൂന്നുവാൻ സാധിച്ചുവെന്നിരിക്കില്ല. നീതിക്കും പരിശുദ്ധ കബറിനുമൊഴികെ മറെറന്തിനെങ്കിലും വേണ്ടി സമരം ചെയ്യുന്നവനു ഹാ കഷ്ടം. നിങ്ങളുടെ ഹൃദയങ്ങളെ ശുദ്ധീകരിക്കുക. ആത്മാക്കൾപരിപൂതമാകട്ടെ."

ഈ ഉൽബോധനം ചിലരെ പ്രജ്ഞാപ്രബുദ്ധരാക്കി. ചിലർ പടച്ചട്ടകൾ വർജ്ജിച്ചു് സമൂഹത്തിൻെറ പരുക്കനുടുപ്പു് ധരിക്കുവാൻ തയ്യാറായി.

യുദ്ധം തുടർന്നു കൊണ്ടിരുന്നു. ക്രിസ്തീയ സൈന്യം വീണ്ടും വീണ്ടും ആക്രമണങ്ങൾ നടത്തി. ഫ്റാൻസിസ് ഡാമിയററായിലെത്തി. ഏതാനും ദിവസം കഴിഞ്ഞപ്പോൾ, ഒരു പുതിയ ആക്രമണത്തിൻെറ വാർത്ത ദിക്കെങ്ങും പരന്നു. ആഗസ്റ്റു് 29—ാംനു- പാതിരാത്രിക്കു് ഏററവും ഘോരമായ ഒരാക്രമണത്തിനൊരുങ്ങുകയാണു്. ഇത്തവണ വിജയം നിശ്ചയം. ഡാമിയററാ പിടിച്ചു കഴിഞ്ഞാൽ, ശത്രു കുഴയും, അപ്പോൾ, നൈൽനദീ തീരത്തിലൂടെ കെയിറോയിലേക്കു് മാർച്ചു ചെയ്യാം. ഈ ശുഭപ്രതീക്ഷകളെല്ലാം തരിപ്പണമാക്കത്തക്കവണ്ണം ആഗസ്റ്റു് 29—ാംനു- യിലെ ആക്രമണം ദയനീയമായി പരാജയപ്പെട്ടു. മാത്രമോ? അയ്യായിരത്തിനും ആറായിരത്തിനും ഇടയ്ക്കു് പട്ടാളക്കാർ ആ സമരത്തിൽ നിഹതരായി വീണു. സൈന്യങ്ങൾരണ്ടും പൂർവസ്ഥാനങ്ങളിൽ തന്നെ വീണ്ടും നിലയുറപ്പിച്ചു.

# തടാകമാശ്രമസ്മരണകൾ

പി. പി. വർക്കി

(iv)

ആശ്രമത്തിൽ ധാരാളം സന്ദർശകർ സാധാരണ വന്നുകൊണ്ടിരിക്കും. ഒരിക്കൽ തെക്കൻതിരുവിതാംകൂറിൽ നിന്നു ലണ്ടൻമിഷനിൽപ്പെട്ട ഒരു അജാനുബാഹു പീററും കുന്നംകുളത്തുനിന്നും സാക്ഷാൽ യാക്കോബായ സത്യവിശ്വാസിയായ ഒരു പട്ടക്കാരനും ഒരേസമയത്തു സന്ദർശകരായി എത്തി. ഒരു ദിവസം പ്രഭാതഭക്ഷണത്തിനുശേഷം ഓരോരുത്തർ അവരവരുടെ ദിനകൃത്യങ്ങളിലേക്കു പോയി. ഞാൻ ഡിസ്പെൻസറിയിൽ ആയിരുന്നു. അന്നു റി. ഒ. യും, കെ. സി. യും അവിടെ ഇല്ലായിരുന്നു. ലൈബ്രറിക്കുതൊട്ടു് അച്ചൻെറ (വികാരി ഫാദർ തോമ്മസ്മാരേട്ടു്) മുറിയിൽനിന്നു വലിയ ബഹളം കേട്ടു. തോട്ടക്കാരൻ രങ്കൻ ഓടിവന്നു "അയ്യാ ഇപ്പോൾ അടി നടക്കും, ഓടിവാങ്കോ" എന്നുപറഞ്ഞു. ഞാൻഓടിച്ചെന്നപ്പോൾ പീററും അച്ചനുംകൂടി മിശിഹായുടെ വിശ്വാസത്തിൻെറ പേരിൽ വിശ്വാസം തമ്മിൽപറിപ്പിക്കാൻ ശ്രമിക്കയാണു്. ത്രിത്വത്തെ സംബന്ധിച്ചു പീററുടെ വിശ്വാസം അടുത്ത മുറിയിലിരുന്നു് അവൻ പറഞ്ഞ ആ വിശ്വാസം അബദ്ധമാണെ

ന്ന്. മൂന്ന് ഒന്നാണ്, ഒന്നു മൂന്നാണ്, ഇതു അസംബന്ധമാണ് എന്നവൻ പ്രഖ്യാപിച്ചു. "ത്രിത്വത്തിൽ ഏകത്വവും ഏകത്വത്തിൽ ത്രിത്വവു"മായ ദൈവംതമ്പുരാനെപ്പററി ഇങ്ങനെ പറയാമോ, എങ്ങനെ സഹിക്കും. അതോ തർക്കമായി, വാക്ശരമായി, എന്തിനു പറയുന്നു, രണ്ടുപേരും വിശ്വാസം പഠിപ്പിക്കാൻ തയ്യാറായി വരാന്തയിലേക്കിറങ്ങി. പീററർ പറകയാണ്—ഞാൻ നിന്നെ ഞെരിച്ചുകളയുമെന്ന്. കത്തനാർ പറയുന്നു—ഞാൻ നിന്നെ ശപിച്ചു കൊല്ലുമെന്ന്. എൻെറ ഇടപെടൽകൊണ്ടതവസാനിക്കയില്ല എന്നു കണ്ടപ്പോൾ ഞാൻ അപ്പീസ്മുറിയിലേക്കോടി പപ്പായെ വിളിച്ചുകൊണ്ടുവന്നു. പപ്പാ വന്നപ്പോൾ കത്തനാർ ഒരു കള്ളക്കരച്ചിൽ. ഏതായാലും രണ്ടുപേരെയും ആശ്രമത്തിൽനിന്നു പറഞ്ഞയച്ചു. അടുത്ത ദിവസം കോയമ്പത്തൂർ നിന്നു വികാരിയച്ചൻ വന്നപ്പോൾ അദ്ദേഹത്തിൻെറ പുതിയ ഷൂസ് മുറിയിലിട്ടിരുന്നതു കണ്ടില്ല. പകരത്തിനു രണ്ടു പഴയ കീറിയ ക്യാൻവാസ് ഷൂസ് അവിടെ ഉണ്ടായിരുന്നു. "സത്യവിശ്വാസ സംരക്ഷകർ".വെറും ഭ്രാന്ത്!

അന്ന് ആശ്രമത്തിൽ പട്ടക്കാരില്ലായിരുന്നതുകൊണ്ടു കോയമ്പത്തൂർനിന്ന് എല്ലാ ചൊവ്വാഴ്ചയും അച്ചൻ(ഇപ്പോൾ മാരേട്ടു റമ്പാച്ചൻ) 9 മൈൽ സൈക്കിൾ ചവിട്ടി വരുമായിരുന്നു. ബുധനാഴ്ച കർബാന ചൊല്ലി തിരിയെ പോകും. അച്ചനെ ഡി. എസ്. പി. എന്നു കളിയായി വിളിക്കുമായിരുന്നു. (District Syrian Priest)അച്ചൻ ആശ്രമത്തിലേക്കു വരുമ്പോൾ ഹാഫ് സൂട്ടിൽ ഹാററും വച്ചാണു സൈക്കിൾ ചവിട്ടുക. അതുകൊണ്ടുകൂടിയാണു ഡി.എസ്.പി. എന്നു വിളിക്കുക. ആ നാട്ടുകാരെല്ലാം "സ്വാമിയാർ" എന്നു വിളിക്കുന്ന അച്ചൻെറ സാന്നിദ്ധ്യവും കൂട്ടായ്മയും ഞങ്ങൾക്കെല്ലാം ഒരുപോലെ സന്തോഷപ്രദമായിരുന്നു. അച്ചൻ ധാരാളം ഫലിതങ്ങൾ പറയുമായിരുന്നു. മാവേലിക്കര നിന്നും പി. കെ. തങ്കമ്മ ആശ്രമത്തിൽ വന്നു. അച്ചൻ വന്നപ്പോൾ തങ്കമ്മയെ പരിചയപ്പെടുത്തി. പി. കെ. എന്നു പറഞ്ഞപ്പോൾ അച്ചൻ പറയുകയാണ്— ഓ, പി. കെ. യോ. പഠിച്ച കള്ളി അല്ലെ. കുറേ കഴിഞ്ഞപ്പോൾ തങ്കമ്മ ആവലാതിപ്പെട്ടു. അപ്പോൾ അച്ചൻ പറയുകയാണ്—ഓ സാരമില്ല, ഇനിമുതൽ പരിശുദ്ധ കന്യകയായിരിക്കും എന്ന്. കോയമ്പത്തൂർ ഇടവകയിലെ ബഹുമാനപ്പെട്ട വികാരിമാർ എപ്പോഴും ആശ്രമവുമായി സമ്പർക്കം പുലർത്തിയിരുന്നു. അശ്രമത്തിൽനിന്നും കോയമ്പത്തൂർ പള്ളിയിൽ ഇടയ്ക്കിടയ്ക്ക് ആശ്രമസഹോദരങ്ങൾ പോകയും ഞായറാഴ്ച കർബാനമദ്ധ്യേ പ്രസംഗങ്ങൾ നടത്തുകയും ചെയ്യുമായിരുന്നു. ആശ്രമപ്രവർത്തനങ്ങളിൽ നിശാപാഠശാലകൾക്കു പ്രാധാന്യം കൊടുത്തിരുന്നു. ചുററുപാടുമുള്ള ഗ്രാമീണരിൽ ഒരുവലിയ ശതമാനം വിദ്യാരഹിതരാണ്. മുതിർന്നവരും തൊഴിൽക്കാരുമായ ഇവരെ വിദ്യയഭ്യസിപ്പിക്കുവാൻ നിശാപാഠശാല വഴിയല്ലാതെ മററു മാർഗ്ഗങ്ങൾ ചുരുക്കമാണല്ലോ. അങ്ങനെ തോപ്പിലെ പകലത്തെ നേഴ്സറിസ്കൂൾ രാത്രിയിൽ വയോജനവിദ്യാകേന്ദ്രമായിത്തീരുമായിരുന്നു. ശ്രീമാന്മാരായ മാത്യു പി. ജോൺ, ഇ. സാമുവൽ, എം.കെ. സ്റ്റീഫൻ, ടി. വറുഗീസ്, പി പി: വക്കി ഇവരെല്ലാം നിശാപാഠശാലയിലെ അദ്ധ്യാപകന്മാരായിരുന്നു. പ്രായമായവരെ എളുപ്പമായി പഠിപ്പിക്കാവുന്ന ലാബാക്ക്സിസ്റ്റം അനുസരിച്ചാണു അദ്ധ്യയനം നടന്നതു്. തമിഴിൽ സംഗീതാത്മകമായ രീതിയിൽ പടവും അക്ഷരവുമുള്ള ചാർട്ടു് കാണിച്ചുള്ള പഠനം അവർക്കു വളരെ രസിക്കുമായിരുന്നു. "അ. ഇ. ഉ. എ. ഒ. എൻറു ഒൻറായി ചൊല്ലലാം." പാ. പീ. പൂ. പേ. പോ. എൻറു പാപ്പാ പാടലാം, എൻറു പാപ്പാ പാടലാം" എന്നു നല്ല ഈണത്തിൽ സാമുവൽ ചൊല്ലിക്കൊടുക്കുന്നതു കേൾക്കാൻ ഇമ്പവും പഠിക്കാൻ എളുപ്പവുമായിരുന്നു. അക്ഷരജ്ഞാനത്തിനു പുറമെ തിരുപ്പത്തൂർ ആശ്രമപാഠമാലയിലെ അനേകം പാട്ടുകളും ഞങ്ങൾ ഗ്രാമീണരെ പഠിപ്പിക്കുമായിരുന്നു. തടാകം ചക്കിലി വില്ലേജിലെ രാത്രിപള്ളിക്കൂടം നടത്തിയിരുന്നതു് അവിടത്തെ കോവിലിൽവച്ചായിരുന്നു. അവരുടെ സ്വാമിക്കു് അതിൽ വഴക്കില്ലായിരുന്നു. ആ വിഗ്രഹത്തിനുമുമ്പിൽ ഇരുന്നുകൊണ്ടു എൻെറ വിദ്യാർത്ഥികൾ "ശീർ ഏശു നാഥനുക്കു ജെയമംകളം—ആതി, ത്രിയേക നാഥനുക്കു ശുപമംഗളം" എന്നും, എല്ലാം യേശുവേ, എനക്കെല്ലാം യേശുവേ—തൊല്ലൈമികുമിവ്വുലകിൽ സുഖം യേശുവേ"എന്നുമെല്ലാം ഉറക്കെ പാടുമായിരുന്നു. ആവോ, ഏതായാലും അവിടെ പഠിച്ച പാട്ടുകൾ മേച്ചിൽക്കാർ പിള്ളേർ സാധാരണ പാടി നടക്കുമായിരുന്നു. അതുപോലെ തന്നെ ഞായറാഴ്ചതോറും നടത്തിവന്ന സണ്ടേസ്കൂളും വളരെപ്രയോജനപ്രദമായിരുന്നു. തടാകം പറയ വില്ലേജിലും നഞ്ചുണ്ടാപുരത്തുമായിരുന്നു രണ്ടു സണ്ടേസ്കൂളുകൾ നടന്നതു്. പില്ക്കാലത്തു് ഈ രണ്ടു സ്ഥലങ്ങളിൽ നിന്നാണല്ലോ ചിലർ മാമ്മോദീസാ സ്വീകരിക്കാൻ മുന്നോട്ടു വന്നതു്. നഞ്ചുണ്ടാപുരത്തെ ഗൗണ്ടയുവാവും,തടാകത്തിലെ ഹരിജനയുവാക്കളും ഞങ്ങളുടെ സണ്ടേസ്കൂൾ വിദ്യാർത്ഥികളായിരുന്നു എന്നുള്ളതു സന്തോഷത്തോടെ അനുസ്മരിക്കുന്നു. ഈ രണ്ടു സണ്ടേസ്കൂളും നടത്തിവന്നതു് ആ ഗ്രാമങ്ങളിലെ അമ്പലക്കെട്ടിടങ്ങളിൽ വച്ചായിരുന്നു. ആഴ്ചതോറും നടത്തിവന്ന ഓപ്പൻ എയർ മീററിങ്ങുകളും സുവിശേഷപ്രചരണ വിഷയത്തിൽ ആശ്രമത്തിൻെറ ഒരു കാൽവെപ്പായിരുന്നു. ഞങ്ങൾ യുവാക്കന്മാർ ചിത്രച്ചുരുളുകളുമായി ഗ്രാമക്കോണുകളിൽ പോയിനിന്നു പാട്ടുകൾ പാടി ആളുകളെ ആകർഷിച്ചു പ്രസംഗങ്ങൾ നടത്തുമായിരുന്നു. ഇങ്ങനെയുള്ള യോഗങ്ങൾക്കു പലപ്പോഴും പപ്പാകൂടി വരുമായിരുന്നു. പപ്പാ വരുന്ന യോഗത്തിൽ ധാരാളം പേർ തടിച്ചുകൂടും. പപ്പാ ഒടുവിൽ സംസാരിക്കുമ്പോൾ ഞാനായിരുന്നു അതു തമിഴിൽ വിവർത്തനം ചെയ്യുക. സുവിശേഷത്തെക്കുറിച്ചു ലജ്ജിക്കാതെ ആരോടും ആ രക്ഷാകരമായ സത്യം പറവാനുള്ള കഴിവും സന്നദ്ധതയും ഒരു ക്രിസ്ത്യാനിക്കുണ്ടായിരിക്കേണ്ടതല്ലേ. സുവിശേഷം പ്രസംഗിക്കുന്നതു മാനക്കുറവോ അന്തസ്സിനു പോരാത്തതോ ആയി ആരെങ്കിലും ഗണിക്കുന്നെങ്കിൽ സുവിശേഷഘോഷണം മൂലം വല്ലവർക്കും സ്നേഹക്കുറവുണ്ടാകുമെന്നു ഭയമുണ്ടെങ്കിൽ അയാൾ ക്രിസ്തുവിൻെറ സാക്ഷിയാകുന്നതെങ്ങനെ എന്നു ചിന്തിക്കേണ്ടതാണല്ലോ. "യഹൂദന്മാർക്കു് ഇടർച്ചയും ജാതികൾക്കു ഭോഷത്വവുമെങ്കിലും സകലർക്കും ദൈവശക്തിയും ദൈവജ്ഞാനവുമായ ക്രിസ്തുവിനെ പ്രസംഗിക്കുന്നില്ല എങ്കിൽ" ഹാ കഷ്ടം. പ്രശംസിക്കുന്നവൻ കർത്താവിൽ പ്രശംസിക്കണം. ഇതില്ലാതെ ഒരു ക്രിസ്തീയജീവിതത്തിനു് എന്തർത്ഥമാണുള്ളതു്.

ആശ്രമത്തിലെ ഒരു പ്രധാന വേലസ്ഥലം അട്ടപ്പാടിയാണ്. ആശ്രമത്തിൽനിന്നും ഏകദേശം 40 മൈൽ പടിഞ്ഞാറു സ്ഥിതിചെയ്യുന്ന അട്ടപ്പാടി മലമ്പനിയുടെ കേന്ദ്രവും ഇരുളർ മുടുഗർ എന്ന രണ്ടു മലവർഗ്ഗക്കാരുടെ അധിവാസസ്ഥാനവുമാണ്. പപ്പായും മമ്മിയും ശ്രീ കെ. സി. വറുഗീ

(ശേഷം 8—ാംപേജിൽ)

| | സെപ്ടംബർ | ചിങ്ങം |
|---|---|---|
| ഞായർ | 4 | 19 |
| തിങ്കൾ | 5 | 20 |
| ചൊവ്വാ | 6 | 21 |
| ബുധൻ | 7 | 22 |
| വ്യാഴം | 9 | 23 |
| വെള്ളി | 0 | 24 |
| ശനി | 10 | 25 |

**Thought for the Week**

There are h urs which come to us all when the hand of Mystery seems to lie heavy on the soul, hours when feelings of personal worthlessness unfix the soul from all its old moorings and leave it drifting. In such an hour, what remain ? I reply obedience, Act

F. W. Robertson.

THE CHURCH WEEKLY

## ഞായറാഴ്ചകളുടെ ആചരണം

1953-ൽ ബ്രിട്ടീഷ് പാർലമെൻറിൽ മി. ജെ. പാർക്കർ. എം. പി ഒരു പ്രൈവററ് ബിൽ അവതരിപ്പിക്കുകയുണ്ടായി. ഈ ബിൽ കൊണ്ടുദ്ദേശിച്ചതു് ഞായറാഴ്ചകളിൽ ഇതര ദിവസങ്ങളിലെപ്പോലെ തന്നെ കളികൾ, വിനോദങ്ങൾ, മുതലായവ നടത്തുന്നതിനു് ബ്രിട്ടനിൽ നിയമസാധുത്വം നൽകുകയെന്നതായിരുന്നു. ഈ ബിൽ പാസ്സായില്ല. 1625 മുതൽ 1780 വരെയുള്ള ആണ്ടുകളിൽ പാസ്സാക്കിയിട്ടുള്ള ഞായറാഴ്ച നിയമങ്ങളുടെ ഭൂരിഭാഗവും ഈ ബിൽ പാസ്സാകുന്നതിനോടുകൂടി റദ്ദു ചെയ്യപ്പെടുമായിരുന്നു. 1932ലെ എൻറർടെയിൻമെൻറു (വിനോദ) നിയമമെന്നറിയപ്പെടുന്ന വ്യവസ്ഥയിൽ ഞായറാഴ്ച സിനിമാ പ്രദർശനം അനുവദിക്കപ്പെട്ടു. എന്നാൽ മററു വിനോദങ്ങളും നാടകാഭിനയങ്ങളും, കായികമത്സരങ്ങളുമൊന്നും ഈ നിയമത്തിൽ ഉൾപ്പെട്ടിരുന്നില്ല. 1932 ലെ നിയമം ഇവയെക്കൂടെ ബാധിക്കത്തക്ക വിധത്തിൽ പരിഷ്ക്കരിക്കുകയെന്നതാണ് മി. പാർക്കറുടെ ബിൽ ആവശ്യപ്പെടുന്നതു്. ബിൽ പാസ്സായില്ലെങ്കിലും ഈ ബിൽ മൂലം പൊതുജനശ്രദ്ധ ഈ വിഷയത്തിലേക്കു ആകർഷിക്കപ്പെട്ടു. ബ്രിട്ടീഷ് കൗൺസിൽ ഓഫ് ചർച്ചസ് (ബി. സി. സി.) എന്നറിയപ്പെടുന്ന ബ്രിട്ടനിലെ വിവിധ സഭകളുടെ സംഘടന ഈ വിഷയത്തെപ്പററി പഠിച്ചു റിപ്പോർട്ടു് സമർപ്പിക്കുവാൻ ആ സംഘടനയുടെ സോഷ്യൽ റെസ്പോൺസിബിലിററി ഡിപ്പാർട്ടുമെൻറിനെ (സാമൂഹ്യവിഷയ ഉത്തരവാദിത്വ വകുപ്പ്) നിയോഗിച്ചു. രണ്ടു് വിഭാഗമായി ഈ വിഷയത്തെ വിഭജിച്ചു ഓരോന്നിനെയും കുറിച്ചു പഠിക്കുവാൻ രണ്ടു കമ്മിററികളെ നിയോഗിച്ചു (1)ഞായറാഴ്ച ആചരണത്തിൽ അന്തർഭവിച്ചിരിക്കുന്ന സാമൂഹ്യവും ധാർമ്മികവുമായ പ്രശ്നങ്ങൾ (2)ഞായറാഴ്ചാചരണത്തെപ്പററിയുള്ള സ്റ്റേററു നിയമനിർമ്മാണം. ഈ രണ്ടു കമ്മിററികളുടെയും അന്വേഷണങ്ങൾ പൂർത്തിയാക്കി റിപ്പോർട്ടുകൾ കൗൺസിലിനു് സമർപ്പിച്ചിരിക്കയാണു്. വളരെ രസകരവും വിജ്ഞാനപ്രദവുമായ ഈ റിപ്പോർട്ടു് ബ്രിട്ടീഷ് സഭകളിൽ തന്നെ വാദകോലാഹലങ്ങൾ ഇളക്കിവിടുമെന്നുള്ളതിനു സംശയമില്ല. ജൂൺമാസത്തിൽ ആ റിപ്പോർട്ടു് പൊതുജനങ്ങളുടെ അറിവിനായി പ്രസിദ്ധപ്പെടുത്തി ഞായറാഴ്ചകളിൽ ജോലി ചെയ്യുന്നതു്, വിനോദത്തിലേർപ്പെടുക, വിനോദയാത്രയ്ക്കു പോകുക, ആദിയായ വിവിധ പ്രശ്നങ്ങളെ ആ റിപ്പോർട്ടിൽ പ്രതിപാദിച്ചിട്ടുണ്ടു്. എലിസബേത്തു് മഹാരാജ്ഞിയുടെ ഭർത്താവു് എഡിൻബറോപ്രഭു ഞായറാഴ്ച പോളൊ കളിച്ചതിനു് ഒരു ആംഗ്ളിക്കൻ പുരോഹിതൻ താക്കീതു് നൽകിയതായി പത്രത്തിൽ കണ്ടു. മുഖം നോക്കാതെയുള്ള താദൃശ അഭിപ്രായ പ്രകടനം ഇംഗ്ളണ്ടുപോലെയുള്ള ഒരു പ്രജായത്ത രാജ്യത്തിൽ മററുള്ള രാജ്യങ്ങളിലെപ്പോലെ നീരസത്തിനു് വക നൽകുന്നില്ല. പൊതു ജീവിതത്തിൽ അത്ര ഉന്നതമായ ഒരു നിലവാരമാണു് അവിടെ പാലിക്കപ്പെടുന്നതു്. എങ്കിലും ഞായറാഴ്ച ആചരണം സംബന്ധിച്ചു് നിലവിലിരുന്ന പല പ്യൂരിററൻ ആശയങ്ങളും മങ്ങിമറയുകയാണു്. യഹൂദന്മാരുടെ ശാബതാചരണ നിയമങ്ങളെ കവച്ചുവയ്ക്കുന്ന നിഷ്ഠകളാണു് പ്യൂരിററൻ ആശയക്കാർ പാലിച്ചുവരുന്നതു്. അവർക്കു പ്രാബല്യമുണ്ടായിരുന്ന കാലത്തു് നിലവിലിരുന്ന പല ധാരണകളും ആംഗ്ളിക്കൻ സഭാജീവിതത്തിൽ പ്രത്യേകിച്ചു ചർച്ച് വകുപ്പിൽ കടന്നു കൂടിയിട്ടുണ്ടു്. സി. എം. എസ് മിഷ്യനറിമാർ ഇവിടെ വന്നതിൻെറ ശേഷം അങ്ങനെയുള്ള ചില ആശയ ഗതികൾ വന്നതിൻെറ ഫലമായി ആംഗ്ളിക്കൻ സഭയും, പിന്നീടു് മാർത്തോമ്മാ സഭയും ഞായറാഴ്ച കല്യാണം പാടില്ല, വിനോദം പാടില്ല, എന്നെല്ലാം ചില സാമൂഹ്യ നിയമങ്ങൾ അനുശാസിച്ചുവരുന്നു. പ്രായോഗിക ജീവിതത്തിൽ യാക്കോബായസഭയും ഇതര സഭകളുമായുള്ള ഭിന്നതയിൽ ഞായറാഴ്ചക്കല്യാണമാണു് കുർബാനയിൽ കർത്താവിൻെറ സാന്നിദ്ധ്യമുണ്ടോ ഇല്ലയോ എന്നുള്ള വിശ്വാസതക്കത്തെക്കാൾ ആണിക്കല്ലായി വർത്തിക്കുന്നതു്. ഇൻഡ്യയിൽ ഭരണം നടത്തിയിരുന്ന ഒരു ആംഗ്ളിക്കൻ ബിഷപ്പു്(അദ്ദേഹം സി. എം. എസ് മിഷനറിയായിരുന്നു) കുറെ വർഷങ്ങൾക്കു മുമ്പു് ലണ്ടനിൽവച്ചു നടന്ന ഒരു പ്രസിദ്ധ ടെന്നീസ് മൽസരക്കളി കാണുവാൻ തിരുവിതാംകൂർ സ്വദേശിയായ ഒരു സ്നേഹിതനും തനിക്കും വേണ്ടി കളിദിവസത്തിനു് മൂന്നാഴ്ചകൾ മുമ്പു രണ്ടു ടിക്കററുകൾ ബുക്കു ചെയ്യുവെന്നും, രണ്ടുപേരുംകൂടി കളികാണാൻ പോയതു് ഞായറാഴ്ച ആയിരുന്നുവെന്നും സി. എം. എസ് പക്ഷത്തുതന്നെ ഞായറാഴ്ച വിനോദങ്ങൾ സംബന്ധിച്ചു ആംഗ്ലിക്കൻ സഭാ ജീവിതത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന പരിവർത്തനത്തിൻെറ ഒരു ലക്ഷണമാണെന്നും ആ സ്നേഹിതൻ ഒരിക്കൽ പറയുകയുണ്ടായി. ആ ബിഷപ്പിനെ അറിയാവുന്ന ഇവിടത്തെ നാട്ടുകാരിൽ പലക്കും അതു വളരെ അൽഭുതമായി തോന്നാം. എങ്കിലും ഇംഗ്ലണ്ടുപോലെയുള്ള ഒരു ക്രിസ്തീയരാജ്യത്തെ സാമൂഹ്യജീവിതത്തിൽ പണ്ടത്തെ പല ആശയങ്ങളും മാറിക്കൊണ്ടിരിക്കുന്നു. ഇവിടെയും അങ്ങനെയൊരു വീക്ഷണഗതി വരാതെ തരമില്ല. പ്രത്യേകിച്ചു ഇൻഡ്യയിലെ ബഹുഭൂരിപക്ഷമായ ഹിന്ദു സമുദായക്കാർക്കു് ഞായറാഴ്ചയുടെ ക്രിസ്തുമതപ്രധാന്യം അത്ര വളരെ ഗൗരവമുള്ളതായി തോന്നാൻ ഇടയില്ല. എന്നാൽ ആഴ്ചയിൽ ഒരു ദിവസമെങ്കിലും വിശ്രമമെടുക്കണമെന്നുള്ള തത്വത്തിൽ ഇപ്പോൾ ലോകമൊട്ടുക്കുള്ള രാജ്യക്കാർ ഏകാഭിപ്രായമായിട്ടുണ്ടു്. ഞായറാഴ്ച ഒരു വിശ്രമദിനമെന്ന വിധത്തിൽ അതിൻെറ പ്രാധാന്യം നിലനിന്നേക്കാം. എന്നാൽ ക്രിസ്ത്യാനികൾ അതിനു നൽകുന്ന പ്രത്യേകതകൾ പാലിച്ചുകൊണ്ടുപോകാൻ വൈഷമ്യം നേരിടുന്ന പല പരിതസ്ഥിതികളും നേരിട്ടുവെന്നുവരാം. അങ്ങനെയുള്ള ഘട്ടങ്ങളെ വിവേകപൂർവം അഭിമുഖീകരിക്കാൻ ഞായറാഴ്ച

പ്രതിവാര പ്രഭാഷണം (The Sermon for the week)

# തങ്കപ്രമാണം

(എം. ററി.)

"മനുഷ്യർ നിങ്ങൾക്കു ചെയ്യേണം എന്നു നിങ്ങൾ ഇച്ഛിക്കുന്നതുപോലെ തന്നേ അവക്കും ചെയ്‌വിൻ"
(ലൂക്കോസ് 6. 31)

"കൂട്ടുകാരനെ നിന്നെപ്പോലെതന്നേ സ്നേഹിക്കണം" (മത്തായി 22. 39)

സ്നേഹവും നീതിയും തമ്മിൽ പൊരുത്തമില്ലാത്ത വിധത്തിലോ അല്ലെങ്കിൽ സ്നേഹം നീതിയേക്കാൾ ശ്രേഷ്ഠമായ ഒരു ഗുണമെന്ന വിധത്തിലോ നാം ചിലപ്പോൾ സങ്കല്പിക്കയോ സംസാരിക്കകയോ ചെയ്യാറുണ്ട്. എന്നാൽ ക്രിസ്തീയ നീതി സ്നേഹത്തിൽഅധിഷ്ഠിതമാണ്. രണ്ടും ഒരു നാണയത്തിൻെറ ഇരുവശങ്ങൾ പോലെ അന്യോന്യബന്ധമുള്ളവയാണ്. മേൽ ഉദ്ധരിച്ചിട്ടുള്ള രണ്ടുവാക്യങ്ങളിൽ ക്രിസ്തീയ നീതിയുടെ ഒരു വിശദീകരണം നമ്മുടെ കർത്താവു നൽകിയിരിക്കുന്നു. മററുള്ളവർ നമ്മളോടു് എങ്ങിനെ പെരുമാറണമെന്നു നാം ഇച്ഛിക്കുന്നുവോ അതുപോലെ നാം അവരോടു പെരുമാറുക. നാം നമ്മെ തന്നേ സ്നേഹിക്കുന്നതുപോലെ മററുള്ളവരെയും സ്നേഹിക്കുക. വേറൊരു വിധത്തിൽ പറഞ്ഞാൽ, മററേതൊരാളിൻെറയും ആളത്വത്തെ നാം നമ്മുടെ ആളത്വത്തെ എന്നപോലെ ബഹുമാനിക്കുകയും കരുതുകയും ചെയ്യുക എന്നുള്ളതു് നീതിയും ന്യായവും മാത്രമാണ്. അതുകൊണ്ടു് നീതിനിഷ്ഠയുള്ള യാതൊരു മനുഷ്യനും മററുള്ളവർക്കുവേണ്ടി ആഗ്രഹിക്കുവാനോ വകവെച്ചുകൊടുക്കുവാനോ തയാറില്ലാത്ത യാതൊന്നിനേയും സ്വന്തമായി അവകാശപ്പെടരുതു്. സ്നേഹത്തിൻെറ പ്രമാണത്തേക്കാൾ ലഘുവായ ഒരു പ്രമാണമല്ല ഇതു്.

ഒരു കുടുംബത്തിലെ അംഗങ്ങൾ ഈ പ്രമാണമനുസരിച്ചു വർത്തിക്കുവാൻ നിശ്ചയിച്ചാൽ അതു സാദ്ധ്യമാകണമെങ്കിൽ എത്ര മാത്രം സ്വയശിക്ഷണവും സ്നേഹവും സ്വയത്യാഗവും ആവശ്യമാണെന്നു ചിന്തിക്കുക. അതു നിമിത്തം ആ കുടുംബത്തിനു ഉണ്ടാകുന്ന വ്യത്യാസം എത്രമാത്രമായിരിക്കും! ബിസ്സിനസ്സ് ലോകത്തിൽ ഈ പ്രമാണം പ്രായോഗികമാക്കപ്പെട്ടന്നെങ്കിൽ എത്ര അത്ഭുതകരമായ വ്യതിയാനങ്ങൾ ആയിരിക്കും സംഭവിക്കുന്നതു്. അന്താരാഷ്ട്രീയ ബന്ധങ്ങളേക്കുറിച്ചു ചിന്തിച്ചാലും അങ്ങിനെ തന്നെ. നമുക്കൊരു വിഷമ പ്രശ്നമായിത്തീരുന്ന ആരുടെയെങ്കിലും സ്ഥാനത്തെ നമ്മെത്തന്നെ സങ്കല്പിച്ചു നോക്കിയിട്ടു് നാം ആ നിലയിൽ ഏതു വിധത്തിലുള്ള പെരുമാററം മററുള്ളവരിൽ നിന്നാഗ്രഹിക്കും. എന്നു ചിന്തിക്കാറുണ്ടോ?

വ്യഭിചാര കുററത്തിൽപിടിക്കപ്പെട്ട ഒരു സ്ത്രീയെ ന്യായശാസ്ത്രിമാരും പരീശന്മാരും യേശുവിൻെറ അടുത്തു വലിച്ചിഴച്ചു കൊണ്ടുവന്നിട്ടു് അവളെ എന്തു ചെയ്യണമെന്നു് യേശുവിനെ പരീക്ഷിക്കുവാനായി ചോദിച്ചു. താൻ കുറേ സമയത്തേക്കു് ഒന്നും മിണ്ടാതെ തല കുനിച്ചിരുന്നു. ആ സമയത്തു് യേശുവിൻെറ മനസ്സിൽക്കൂടി കടന്നുപോയ ചിന്തകൾ എന്തെല്ലാമെന്നു് നമുക്കു് ഊഹിക്കാനേ നിവൃത്തിയുള്ളു. ആവർത്തിച്ചുള്ള അവരുടെ ചോദ്യത്തിനു് യേശു നൽകിയ മറുപടി അതായതു് "നിങ്ങളിൽ പാപമില്ലാത്തവൻ ആദ്യമായി അവളെ കല്ലെറിയട്ടെ" എന്നുള്ളതു് ഒരു കാര്യം വ്യക്തമാക്കുന്നുണ്ടു്. ആ സ്ത്രീയെക്കുറിച്ചുള്ള അവരുടെ ന്യായവിധി നീതിപൂർവ്വമല്ലായിരുന്നു എന്നായിരുന്നു യേശുവിൻെറ അഭിപ്രായം. ആ സ്ത്രീയെപ്പോലെതന്നെ പാപംചെയ്തിട്ടുള്ളവരായി അവരിൽ പലർ ഉണ്ടായിരുന്നിരിക്കണം. എന്നാൽ അവരുടെ സ്ഥാനത്തു വന്നു ചേർന്നാൽ കല്ലെറിഞ്ഞു കൊല്ലപ്പെടുവാൻ അവരാരും ഇഷ്ടപ്പെടുകയില്ലായിരുന്നു. തങ്ങൾക്കുതന്നേ സ്വീകാര്യമല്ലാത്ത ഒരു ന്യായവിധി അവർ അവളുടെമേൽ ചുമത്തുവാൻ ശ്രമിക്കയായിരുന്നു. അവർ കരുണയുടെ മാത്രമല്ല നീതിയുടെയും അടിസ്ഥാനപ്രമാണം ലംഘിക്കയായിരുന്നു. അവർ ആ സ്ത്രീയുടെ സ്ഥാനത്തു് അവരെത്തന്നെ വച്ചുകൊണ്ടു ചിന്തിച്ചിരുന്നെങ്കിൽ അവളെ കല്ലെറിഞ്ഞു കൊല്ലുവാൻ ശഠിക്കയില്ലായിരുന്നു, പ്രത്യുത അവളെ ഉദ്ധരിക്കുവാൻ സഹായകരമായ മറെറന്തെങ്കിലും നിർദ്ദേശം നൽകുമായിരുന്നു. പാപം നിസ്സാരമായി കരുതി പാപികളെ വെറുതെ വിടണമെന്നുള്ള ചിന്താഗതി യേശുവിൻെറ മറുപടിയിലൊ പെരുമാററത്തിലൊ ഒട്ടും തന്നെ ധ്വനിക്കുന്നില്ല. "ഞാനും നിനക്കു ശിക്ഷ വിധിക്കുന്നില്ല, പോകാ ഇനി പാപം ചെയ്യരുതു്" എന്നാണ് യേശു അവസാനമായി അവളോടു പറയുന്നതു്. യേശുവിൻെറ പെരുമാററവും വചനവും, ആഴമായ കുററബോധം അവളിൽ ഉളവാക്കുവാൻ പര്യാപ്തമായിരുന്നു. തൻെറ പാപജീവിതം ഉപേക്ഷിച്ചു് ഒരു പുതിയ ജീവിതം ആരംഭിക്കുവാനുള്ള സാദ്ധ്യതയോടും തീരുമാനത്തോടും കൂടി ആയിരിക്കണം അവൾ ആ ലജ്ജാകരമായ രംഗത്തു നിന്നും പിന്മാറിയതു്. കർക്കശന്മാരായ ആ യഹൂദ പ്രമാണികൾ മോശയുടെ ന്യായപ്രമാണം അന്ധമായി അനുവർത്തിക്കുവാൻ ശ്രമിച്ചു. അതിനായി സ്നേഹവും നീതിബോധവും അവർ ബലികഴിച്ചു. മററുള്ളവരെ നീതിപൂർവം വിധിക്കുവാൻ നമുക്കു കഴിയണമെങ്കിൽ, അവരുടെ പ്രവൃത്തികൾക്കു പിമ്പിൽ സ്ഥിതിചെയ്യുന്ന കാര്യകാരണങ്ങളെ ക്ഷമാപൂർവം ആരാഞ്ഞറിഞ്ഞു തുലനം ചെയ്തു്, അവരേക്കുറിച്ചു് വൈരാഗ്യവും മുൻവിധിയുമില്ലാതെ, നാം അളക്കുന്ന അളവിനാൽ നമുക്കും അളന്നു കിട്ടിയാൽ മതിയെന്നുള്ള മനോഭാവത്തോടുകൂടി നാം വർത്തിക്കണം. ഈ വിഷയത്തേക്കുറിച്ചു നമ്മുടെ കർത്താവു നൽകിയിട്ടുള്ള ഉപദേശം എപ്പോഴും നമ്മുടെ സ്മരണയിൽ ഇരിക്കേണ്ടതാണ്. "നിങ്ങൾ വിധിക്കപ്പെടാതിരിക്കേണ്ടതിന്നു വിധിക്കരുതു്. നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളെയും വിധിക്കും. നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നു കിട്ടും (മത്തായി 7:1, 2)

ക്രിസ്തീയമായ നീതിബോധമുള്ളവർ അന്യായമായി വിധിക്കാതിരിക്കാ

---

സംബന്ധിച്ചു ഒഴിച്ചുവയ്ക്കാൻ വയ്യാത്ത പ്രാധാന്യം നൽകേണ്ട കാര്യങ്ങൾ അല്ലാത്തവ മുതലായ കാര്യങ്ങളെക്കുറിച്ചു ഇവിടുത്തെ സഭകൾക്കും വ്യക്തമായആശയങ്ങൾഉണ്ടായിരിക്കണം അത്യാവശ്യങ്ങളല്ലാത്ത കാര്യങ്ങൾക്കു അമിത പ്രാധാന്യം നൽകി വാദകോലാഹലങ്ങൾക്കും അസ്വാസ്ഥതകൾക്കും ഇടയാക്കാൻസന്ദർഭം നൽകിക്കൂടാ. ബ്രിട്ടീഷ് കൗൺസിൽ നിയോഗിച്ച കമ്മിററിയുടെ റിപ്പോർട്ടു് ഇവിടുത്തെ സഭകളുടെയും പരിചിന്തനത്തിനു് വിഷയമാകേണ്ടതാണ്.

(5—ാം പേജിൽനിന്നും തുടർച്ച)

സും വലപ്പോഴും അങ്ങോട്ടുനടന്നുപോകാറുണ്ട്. ഫാദർ കെ. സി. വറുഗീസിന്റെ സമയത്തിൽ ഒരു നല്ല ഭാഗം അവിടത്തെ വേലയ്ക്കായി വിനിയോഗിച്ചുകൊണ്ടിരിക്കയാണ്. അവിടത്തെ ആദിമവാസികളായ മുൻപറഞ്ഞ വർഗ്ഗത്തെ സാമ്പത്തികമായും സാംസ്കാരികമായും ഉയർത്തേണ്ടതുണ്ട്. സാധുക്കളെ ഇടത്തട്ടുകാർ ചൂഷണം ചെയ്യുകയാണ്. അതിൽനിന്നവരെ ത്രാണനം ചെയ്യുക ഒന്നാമത്തെ കാര്യമായിരുന്നു. അവരെ മനുഷ്യരാക്കി ഉയർത്തുവാൻ അനേക വറുഗീസന്മാർ തന്നെ വേണ്ടിവരും. ഒരിക്കൽ അട്ടപ്പാടി മലയിലേക്കു ശ്രീ വറുഗീസ് പുറപ്പെട്ടപ്പോൾ പുണ്യശ്ലോകനായ ദീനബന്ധു സി. എഫ്. ആൻഡ്രൂസ് ആശ്രമത്തിലുണ്ടായിരുന്നു. അദ്ദേഹം ശ്രീ വറുഗീസിനെ കെട്ടിപ്പിടിച്ച് ആലിംഗനം ചെയ്ത് അനുഗ്രഹിച്ചയച്ച രംഗം കോൾമയിർക്കൊള്ളിക്കുന്നതും കണ്ണു നിറയ്ക്കുന്നതുമായിരുന്നു. ഫാദർ കെ. സി. മലമ്പനിയോടു മല്ലടിച്ചു വിജയിച്ച ഒരു ജേതാവായിട്ടാണിരിക്കുന്നത്. കഴിവും ദൃഢനിശ്ചയവുമുള്ള സിറിയൻ യുവജനങ്ങൾ അട്ടപ്പാടി മലയിലേക്കു ത്യാഗബുദ്ധിയോടെ കയറേണ്ടതാവശ്യമാകുന്നു. സുറിയാനിസഭയുടെ വിദേശമിഷൻ കേന്ദ്രമായി ഇന്നുള്ള ഏക സ്ഥാപനം തടാകം ആശ്രമം മാത്രമാണല്ലൊ. നാം കേസിലും മററും പ്രകടമാക്കുന്ന സാമർത്ഥ്യം ഈ വഴിയിൽ കൂടി തിരിച്ചുവിട്ടാൽ എത്രമാത്രം പ്രയോജനങ്ങൾ ഉണ്ടാക്കാം.

ആശ്രമം പലതും നമ്മെ പഠിപ്പിക്കും. ചിലപ്പോൾ അതു നമ്മെ നിരാശപ്പെടുത്തുകയും ചെയ്യുമായിരിക്കും. അതെവിടെയും ഏതു സ്ഥാപനത്തിലും ഉള്ളതാണല്ലൊ. എന്നാൽ സുറിയാനിക്കാരന്റെ ശ്രദ്ധ കൂടുതലായി നല്ല കാര്യങ്ങളിലേക്കു തിരിയുവാൻ ഇട വരണം. പഴക്കം വയ്യാവേലിയും കുനഷ്ടും കുന്നായ്മയും വക്രബുദ്ധിയും തൻകാര്യവും നാം ഉപേക്ഷിച്ചു പുരോഗമിപ്പാൻ തീരുമാനിക്കുന്നപക്ഷം ആശ്രമം വലിയ കാര്യങ്ങൾ നിർവഹിക്കുവാൻ നമ്മെ ഇണക്കുന്ന ഒരു ശക്തികേന്ദ്രമായിരിക്കും.

വിജയം നേരുന്നു.

---

ൻ മാത്രം ശ്രദ്ധിച്ചാൽ പോരാ, വേണ്ടത്ര ആലോചിക്കാതെയും പുച്ഛരസത്തിലുമുള്ള സംസാരവും പെരുമാററവും ഉപേക്ഷിക്കക്കൂടി ചെയ്യണം. കരുതലില്ലാതെയുള്ള സംസാരം വരുത്തിക്കൂട്ടുന്ന അനർത്ഥത്തിന് അതിരില്ല. അതു് അടങ്ങാത്ത വൈരാഗ്യവും വിദ്വേഷവും ഉളവാക്കുകയും, അന്യോന്യ വിശ്വാസത്തെ ഹനിക്കുകയും, മൈത്രീ ബന്ധങ്ങളെ തകർക്കുകയും ചെയ്യുന്നു. ഒന്നാം സങ്കീർത്തനം ഒന്നാം വാക്യം നോക്കുക. ദുഷ്ടന്മാരുടെ ആലോചനപ്രകാരം നടക്കുകയും പാപികളുടെ വഴിയിൽ നിൽക്കുകയും ചെയ്യുന്നതിനേക്കാൾ ആപൽക്കരമാണ് പരിഹാസികളുടെ ഇരിപ്പടത്തിൽ ഇരിക്കുന്നതു്. നീതിയില്ലാത്ത നാവിന്റെ സാന്നിദ്ധ്യത്തിൽ ആരും സുരക്ഷിതമല്ല. സംസാരത്തിൽ നീതിയുള്ളവരായിരിപ്പാൻ, അതായതു് നമ്മെപ്പററി ആരെങ്കിലും പറഞ്ഞാൽ നമുക്കു വിഷമം തോന്നത്തക്ക കാര്യങ്ങൾ മററുള്ളവരെപ്പററി നാം പറയാതിരിക്കുവാൻ നമ്മുടെ അയൽക്കാരന്റെ സൽക്കീർത്തിയെ നമ്മുടേതു പോലെ തന്നെ സൂക്ഷിക്കുവാൻ നമ്മുടെ ക്രിസ്തീയ നീതിബോധം നമ്മെ സഹായിക്കേണ്ടതാണ്. സ്നേഹത്തിന്റെയും നീതിയുടേയും പ്രമാണങ്ങൾ നമ്മുടെ ജീവിതത്തിൽ പ്രായോഗികമാക്കുവാൻ പരിശുദ്ധാത്മാവിന്റെ സഹായം നമുക്കു ലഭിക്കട്ടെ.

## അടുത്ത വർഷത്തെ സ്റ്റുഡൻറ് കോൺഫറൻസ് പഴയസിമ്മനാരിയിൽ വച്ച്

സിറിയൻ സ്റ്റുഡൻറ്സ് കോൺഫറൻസ് ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡൻറ് മൂവ്മെൻറായതിനുശേഷമുള്ള ഒന്നാമത്തെ കോൺഫറൻസ് അടുത്തയാണ്ടിൽ കോട്ടയത്തുകാരുടെ ഉത്തരവാദിത്വത്തിൽ നടത്തുതിനാണല്ലോ കഴിഞ്ഞ വെണ്ണിക്കുളം സമ്മേളനത്തിൽ തീരുമാനിച്ചതു്. അതിലേക്ക് ശ്രീ. കെ. എം. ചെറിയാൻ എം. ഏ. അദ്ധ്യക്ഷനായും റെവ. ഫാദർ കെ. ഫിലിപ്പോസ് ബി. എ., ശ്രീ പി. സി. അബ്രഹാം ബി. എ. ബി. കോം. എൽ. എൽ. ബി. എന്നിവർ സംയുക്ത കാര്യദർശിമാരായും ഒരു കോൺഫറൻസ് കമ്മിററിയെ നിയമിക്കുകയും അടുത്ത സമ്മേളനം പഴയ സിമ്മനാരിയിൽ വച്ച് പൂർവ്വാധികം ഭംഗിയായി നടത്തണമെന്നുള്ള കമ്മിററിയുടെനിർദ്ദേശം മൂവ്മെൻറു് ജനറൽ കമ്മിററി അംഗീകരിക്കുകയും ചെയ്തിരിക്കുന്നു.

---


## ചർച്ചവീക്കിലി വരിസംഖ്യ

(എപ്പോഴുംമുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്ക് | 6—0—0 |
| ആറ് മാസത്തേക്ക് | 3—0—0 |
| ഒററപ്രതി | 0—2—0 |

# സംഗീതവും ക്രൈസ്തവ സഭയും

പ്രൊഫസർ പുത്തൻകാവു് മാത്തൻതരകൻ എം. ഏ.

പ്രപഞ്ചത്തിനു ചൈതന്യമുണ്ടെന്നറിയിക്കുന്നതു് ശബ്ദമാണു്. മനുഷ്യൻ നിശ്ചലനായികിടക്കുമ്പോഴും അവനിൽ ചൈതന്യമുണ്ടെന്നു് മനസ്സിലാകുന്നതു് ശ്വാസോച്ഛ്വാസം കൊണ്ടു് ജനിക്കുന്ന ശബ്ദം കൊണ്ടാണു്. ശബ്ദം നിൽക്കുമ്പോൾ പ്രപഞ്ചവും നിന്നു പോകുന്നു. നിയമാനുസൃതമൊ നിയമവിരുദ്ധമൊ ആയ ശബ്ദങ്ങളുടെ ക്രമമാണു് ലോകത്തിന്റെ സുഖദുഃഖങ്ങൾക്കു കാരണമായി ഭവിക്കുന്നതു്. ദീർഘകാലത്തെ അനുഭവങ്ങളിൽ നിന്നു മനുഷ്യൻ ധരിച്ചുവച്ച ക്രമത്തിൽ ശബ്ദങ്ങളെ നിയന്ത്രിച്ചപ്പോഴാണു് അവ സംഗീതത്തിന്റെ ഉപകരണങ്ങളായി പരിണമിച്ചതു്. ശബ്ദങ്ങൾക്കു് ലിപിയുണ്ടാക്കി കൊടുത്തപ്പോൾ വാക്കുകളും വാക്കുകൾക്കു് അർത്ഥം നിർദ്ദേശിച്ചപ്പോൾ സാഹിത്യവുമുണ്ടായി.

സംഗീത സാഹിത്യങ്ങൾ ഒരു സമുദായത്തിന്റെ സംസ്കാരത്തെ സൃഷ്ടിക്കുകയും വളർത്തുകയും ചെയ്യുന്നു. സംഗീത സാഹിത്യങ്ങളുടെ രസം അനുഭവിക്കുന്നതിനാണു് ബ്രഹ്മാവ് മനുഷ്യനു രണ്ടു ചെവി കൊടുത്തിരിക്കുന്നതെന്നും അവയിൽ ഒന്നിൽ രസമില്ലാത്തവൻ ഒററചെവിയനാണെന്നും രണ്ടിലും രസിക്കാത്തവൻ രണ്ടുചെവിയും നഷ്ടപ്പെട്ടവനാണെന്നും ഒരു പണ്ഡിതൻ ഒരിടത്തു പറഞ്ഞിരിക്കുന്നു. ഒരു ശിശു ലോകത്തിൽ ജനിച്ചു വിണാൽ അതു സംസാരിക്കുന്നില്ല. കവിത ചൊല്ലുന്നില്ല. ലോകത്തിന്റെ ശ്രദ്ധയെ ആകർഷിക്കുവാൻ അതു് ഒരു ശബ്ദം മാത്രം പുറപ്പെടുവിക്കുന്നതേയുള്ളു. ആ ശബ്ദം ആ ശിശുവിന്റെ വികാരങ്ങളുടെ പ്രകടനമാണു്. അതുകൊണ്ടത്രെ ഹെർബർട്ടു് സ്പെൻസർ എന്ന മഹാൻ ശബ്ദം മനുഷ്യവികാരങ്ങളുടെ പ്രകടനമാണെന്നു് അഭിപ്രായപ്പെട്ടിരിക്കുന്നതു്. പക്ഷേ ആ വികാരപ്രകടനം സുന്ദരമാകണമെങ്കിൽ ആ ശബ്ദത്തോടുകൂടി താളത്തേയും സംഘടിപ്പിക്കണമെന്നും അദ്ദേഹം പറയുന്നു.

സംഗീതം മനുഷ്യരിൽ അനുകമ്പയും ഭക്തിയും ജനിപ്പിക്കുന്നു. ഒരു ഗ്രന്ഥത്തേക്കാൾ അതു് മനുഷ്യഹൃദയത്തെ ശുദ്ധീകരിക്കുകയും മനുഷ്യസ്വഭാവത്തെ രൂപവൽക്കരിക്കുകയും ചെയ്യുന്ന എന്നു മഹാ പരാക്രമശാലിയായ നെപ്പോളിയൻ പോലും പ്രസ്താവിച്ചിട്ടുണ്ടു്. ജീവന്റെ അസ്പദം ശബ്ദമായിരിക്കുന്നതുപോലെ തന്നെ ജീവനെ ഉല്ലാദിപ്പിച്ച മഹാശക്തിയോടുള്ള അദ്യത്തെ ഭക്തിപ്രകടനവും ശബ്ദരൂപത്തിലായിരിക്കാനേ തരമുള്ളു. അതുകൊണ്ടാണു ലോകത്തിലുള്ള എല്ലാ മതങ്ങളും സംഗീതത്തിനു വളരെ പ്രാധാന്യംകൊടുത്തിരിക്കുന്നതു്. ഹിന്ദുക്ഷേത്രങ്ങളിൽ യാമങ്ങളെ അറിയിക്കുന്നതു ശംഖനാദമാണു്. ക്രൈസ്തവ ദേവാലയങ്ങളിൽ ഓരോ യാമങ്ങളിലും മണിനാദം പുറപ്പെടുവിക്കുന്നു. അതുപോലെ തന്നെ മിക്ക മതക്കാരുടെയും ദേവാലയങ്ങളിൽ ഗാനത്തോടുകൂടിയാണു് ആരാധന തുടങ്ങുന്നതു്. ഈശ്വരസന്നിധിയിലേക്കുള്ള പ്രയാണത്തിനു സംഗീതത്തെപ്പോലെ പററിയ ഒരു മാർഗ്ഗമില്ല. ഈശ്വരപ്രീതിക്കും അതുതന്നെയാണു മുഖ്യമായ ഉപകരണം.

ഏഷ്യയിലെ വിവിധമതക്കാർ സംഗീതത്തെ കൈകാര്യംചെയ്യുന്ന സമ്പ്രദായങ്ങൾ പരിശോധിച്ചാൽ ആ വിഷയത്തിൽ വളരെ പിന്നോക്കം നിൽക്കുന്നതു ക്രൈസ്തവരാണെന്നു വളരെ വേഗം പറയാൻകഴിയും. ഏതിനെയാണു് ഈശ്വരാരാധനയ്ക്കു ക്രൈസ്തവർ ഭക്തിയോടും നിർബന്ധബുദ്ധിയോടും കൂടി സ്വീകരിക്കേണ്ടതു് അതിനെ അവർ വളരെയധികം അവഗണിച്ചിരിക്കുകയാണു്. മഹാഭക്തനായ സങ്കീർത്തനക്കാരൻ വിളിച്ചുപറയുന്നു. "കാഹളനാദത്തോടെ അവനെ സ്തുതിപ്പിൻ, വീണയോടും കിന്നരത്തോടും അവനെ സ്തുതിപ്പിൻ, തപ്പിനോടും നൃത്തത്തോടും അവനെ സ്തുതിപ്പിൻ, തന്ത്രിനാദത്തോടും കുഴലിനോടും അവനെ സ്തുതിപ്പിൻ, ഉച്ചനാദമുള്ള കൈത്താളങ്ങളോടെ അവനെ സ്തുതിപ്പിൻ," എന്നിങ്ങനെ. ഈ കല്പനകളെ പ്രമാണിക്കുന്ന വിഷയത്തിൽ ഇന്നത്തെ ക്രൈസ്തവസഭകൾ വേണ്ടവിധത്തിലുള്ള താല്പര്യം പ്രകടിപ്പിക്കുന്നുണ്ടോയെന്നു് ഓരോ ക്രിസ്ത്യാനിയും ചിന്തിക്കേണ്ടതാണു്.

പാശ്ചാത്യ ക്രൈസ്തവസഭകൾ ഈശ്വരാരാധനയിൽ സംഗീതത്തിനുള്ള സ്ഥാനം നല്ലതുപോലെ മനസ്സിലാക്കി പ്രവർത്തിക്കുന്നുണ്ടു്. കത്തോലിക്കാസഭയും പ്രോട്ടസ്റ്റന്റു സഭയും ദേവാലയങ്ങളിലെ സംഗീതത്തിൽ നല്ല ക്രമവും വിശുദ്ധിയും വരുത്തിയിട്ടുണ്ടെന്നും ആ സഭാവിഭാഗങ്ങൾ അവരുടെ ദേവാലയങ്ങളിൽ സംഗീത യന്ത്രങ്ങൾ ഉപയോഗിക്കുന്നുണ്ടെന്നും എല്ലാവർക്കും അറിയാം. കേരളത്തിലെ ക്രൈസ്തവസഭകളിൽ സംഗീതസാഹിത്യാദി കലകൾക്കു് പ്രാധാന്യം കല്പിക്കാതിരിക്കുന്നതു് ഓർത്തഡോക്സ് സഭമാത്രമാണു്. ഓർത്തഡോക്സ് സഭയുടെ ദേവലയങ്ങളിലും സുവിശേഷമഹായോഗങ്ങളിലും സന്നിഹിതരാകുന്ന കലാബോധമുള്ള വ്യക്തികൾക്കു് മേൽപ്പറഞ്ഞ അഭിപ്രായത്തോടു വിയോജിക്കുവാൻ സാദ്ധ്യമല്ല. ലോകത്തിലുള്ള എല്ലാ ക്രൈസ്തവസഭകളിലും വച്ചു് സംഗീതമയമായ ആരാധനാക്രമത്തിനു മുന്നിട്ടുനിൽക്കുന്നതു് ഓർത്തഡോക്സ് സഭയാണു്. വിദേശങ്ങളിലെ ഓർത്തഡോക്സ് സഭകൾ സംഗീതസാഹിത്യങ്ങൾക്കു കൊടുക്കുന്ന വില എത്രയാണെന്നു് വിശദമാക്കുവാൻ എനിക്കു സാധ്യമല്ല. എന്നാൽ മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ചെടത്തോളം ആ വിഷയങ്ങളിലുള്ള അധഃപതനം എടുത്തുകാണിക്കാൻ യാതൊരു ബുദ്ധിമുട്ടുമില്ല. "ഭാഷയും ഭാഷാസാഹിത്യവും രാഗവും താളവും ചേർന്ന സംഗീതമല്ല ദൈവത്തിനു വേണ്ടതു്, ഭക്തിനിറഞ്ഞ ഹൃദയമാണു്" എന്നു പറയുന്ന പ്രമാണികളും പുരോഹിതന്മാരും സഭയിലുണ്ടു്. വാസ്തവമാണു് ഈ അഭിപ്രായം. അതുകൊണ്ടു് എന്തും തോന്നിയതുപോലെ ചെയ്യാമെന്നർത്ഥമില്ല. സംസ്കൃതത്തിൽ വല്ലതും എഴുതുകയൊ പറയുകയോ ചെയ്താൽ ദൈവത്തിനു മനസ്സിലാവുകയില്ല എന്നു് ചില ഇംഗ്ലീഷ് ഭാഷാപ്രേമികളായ ക്രൈസ്തവനേതാക്കന്മാർ പരിഹസിക്കുന്നതു കേൾക്കാനും ഇടയായിട്ടുണ്ടു്. ദൈവത്തെ സംബന്ധിച്ചെടത്തോളം ഭാഷ ഒരു പ്രധാന കാര്യമല്ല. പക്ഷേ 'Oh God' എന്നതിനു പകരം 'Oh Dog' എന്നു് ഒരാൾ അറിവില്ലാതെ എഴുതുകയൊ ഉച്ചരിക്കുകയൊ ചെയ്താൽ അതറിയാവുന്ന ഒരാൾക്കു അതു സഹിക്കാൻ സാധ്യമാണൊ എന്നു് നാം ആലോചിക്കേണ്ടതാണു്. 'Dog" എന്നു് എഴുതുകയും പറകയും ചെയ്ത ആൾ ആ പദം ഉപയോഗിച്ചതു് ദൈവത്തെ ഉദ്ദേശിച്ചാണെന്നു് ദൈവം അറിയുന്നതുകൊണ്ടു് ദൈവം ആ ആളിനോടു ക്ഷമിച്ചേക്കും. പക്ഷേ ആ വിഷയത്തിൽ അവൻ പ്രകടിപ്പി

ച്ച അറിവില്ലായ്മയെക്കുറിച്ചു് ദൈവം നിശ്ചയമായും ദുഃഖിക്കുകതന്നെചെയ്യുമെന്നുള്ളതു് തർക്കമററ സംഗതിയാണു്. ഇങ്ങനെ ദൈവത്തെ ദുഃഖിപ്പിക്കുന്ന അനേകം പ്രമേയങ്ങൾ ഓർത്തഡോക്സ് സഭയുടെ പ്രാർത്ഥനപ്പുസ്തകങ്ങളിലും ആരാധനഗ്രന്ഥങ്ങളിലും കാണാറുണ്ടു്. ഉദാഹരണത്തിനു് ഒരൊററ തെററു മാത്രം ഞാൻ ഇവിടെ ചൂണ്ടിക്കാണിക്കുന്നു. സഭയുടെ വിശ്വാസപ്രമാണത്തിൽ ഒരിടത്തു "തന്നാൽ സകലവും നിർമ്മിക്കപ്പെട്ടവനും" എന്നൊരു പ്രയോഗമുണ്ടു്. വളരെ വളരെ ആലോചിച്ചിട്ടും എനിക്കു പ്രയോഗം നീതീകരിക്കാൻ തോന്നിയിട്ടില്ല. തന്നാൽ സകലവുംനിർമ്മിക്കപ്പെട്ടു എന്ന അവനും എന്നുള്ളതായിരിക്കാം മൂലഗ്രന്ഥകാരൻ ഉദ്ദേശിച്ചിരിക്കുന്നതു്. പക്ഷേ മലയാളത്തിൽ അതു വന്നപ്പോൾ നിർമ്മിച്ചവൻ നിർമ്മിക്കപ്പെട്ടവനായിപ്പോയി. എല്ലാററിനെയും നിർമ്മിച്ച ദൈവം മററാരാലോ നിർമ്മിക്കപ്പെട്ടവനായിപ്പോയെങ്കിൽ അതെന്തൊരു മഹാപാപമായിരിക്കും. ഇതുപോലെ പലപല തെററുകൾ പ്രാർത്ഥനപ്പുസ്തകങ്ങളിൽ കാണുന്നുണ്ടു്. ഇവയെ വീണ്ടുംവീണ്ടും അംഗീകരിച്ചുപോകുന്നതിനെക്കാൾ ഭയങ്കരമാണു സുറിയാനിക്രിസ്ത്യാനികൾ അവരുടെ ആരാധനാഗാനങ്ങളോടു ചെയ്യുന്ന കടുംകൈകൾ.

സുറിയാനിക്രിസ്ത്യാനികളുടെ കുർബാനക്രമത്തിലും ആരാധനാക്രമത്തിലും പ്രാർത്ഥനകളിലും ഒരാൾ തനിച്ചു പാടേണ്ടതായ പാട്ടുകൾ ചുരുക്കമാണു്. ആരാധനയിൽ സംബന്ധിക്കുന്ന എല്ലാവരുംകൂടി ഒരുമിച്ചു പാടേണ്ട പാട്ടുകളാണു മിക്കവയും. സമൂഹമായ പാട്ടുകൾ പാടുമ്പോൾ അവ ആരംഭിക്കുന്നതിനും അവസാനിപ്പിക്കുന്നതിനും ഒരുക്രമം അത്യന്താപേക്ഷിതമാണു്.

പക്ഷേ നമ്മുടെ പല പള്ളികളിലും അങ്ങനെ ഒരു ക്രമം ഉണ്ടായിട്ടില്ല. പണ്ടത്തെ കുടിപ്പള്ളിക്കൂടങ്ങളിൽ പല വകുപ്പുകളിലുള്ള കുട്ടികൾ ഒരുമിച്ചു ഒരു ക്ലാസ്സിലിരുന്നു അവരവരുടെ പാഠങ്ങൾ ഉച്ചത്തിൽ ചൊല്ലുന്ന ഒരു പ്രതീതിയാണു് നമ്മുടെ പള്ളികളിലെ ഗാനങ്ങൾ കേൾക്കുമ്പോഴുണ്ടാകുന്നതു്. ഒരുത്തൻ "ഓരൊന്നൊന്നു്" മറെറാരുത്തൻ "ആട്ടമേയിച്ചു നടക്കുന്നു" വേറൊരുത്തൻ "വെണ്മതികലാഭരണൻ" നാലാമതൊരുത്തൻ "അമരാനിർജ്ജരാദേവ" ഇങ്ങനെ പോകും പണ്ടത്തെ ആശാൻ പള്ളിക്കൂടത്തിൽ. പുറത്തുനിന്നു് ഇതെല്ലാം കേൾക്കുന്ന ഒരാൾക്കു് ഒരു വലിയ ബഹളം പള്ളിക്കൂടത്തിൽ നടക്കുന്നു എന്നു തോന്നും. ഇതേ രീതി തന്നെ പള്ളികളിലും നടക്കാറുണ്ടു്. ഒരു കൂട്ടർ "അൻപുടയോനെ" എന്നു തുടങ്ങി "മുട്ടുന്നു ദാസർ നാദം" എന്നുവരെ എത്തുമ്പോഴേക്കും വേറൊരു കൂട്ടർ "ആൻപുടയോനെ" എന്നു പതുക്കെത്തുടങ്ങും. ഇങ്ങനെ അച്ചടിയിൽ ഒരു വരിയുടെ മേൽ വേറൊരു വരി കയറിവീഴുന്നതുപോലെയാണു് പള്ളികളിലെ പാട്ടുകളിൽ പദങ്ങൾ തമ്മിൽ കൂട്ടിപ്പിണയുന്നതു്. പിന്നീട്ടു വരുന്ന കുഴപ്പം ഒരു പാട്ടുതന്നെ പല നിറങ്ങളിൽ ചൊല്ലുമ്പോൾ വാക്കുകൾക്കുണ്ടാകുന്ന ചതവുകളും മുറിവുകളുമാണു്. ആരാധനകളിലെ പാട്ടുകൾ മുഴുവനും സുറിയാനിയിൽനിന്നും മലയാളത്തിലേക്കു വിവർത്തനം ചെയ്യപ്പെട്ടിട്ടുള്ളവയാണു്. സുറിയാനിയിലെ ഏതെങ്കിലും ഒരു 'നിറ'ത്തെ ആശ്രയിച്ചുകൊണ്ടായിരിക്കും ഒരു പാട്ടു മലയാളത്തിലേക്കു് കൊണ്ടുവന്നിട്ടുള്ളതു്. "നിറം" മാററിപ്പാടിയാൽ സുറിയാനി ഭാഷയിലെ പാട്ടിനു കേടുകപാടുകൾ തട്ടിയിട്ടില്ലെന്നു വന്നേക്കാം. എന്നാൽ മലയാളത്തിൽ ആ "നിറം" മാററം വരുത്തിയാൽ സർവത്ര അസുഖം തോന്നാറുണ്ടു്. ഉദാഹരണത്തിനു "കാഴ്ചയതിൽ....... ആനന്ദിക്കേണം" എന്ന ഗീതത്തിലെ "നല്ല മരിച്ചോർ പുണ്യപ്പെട്ടു" എന്നുള്ള പദം പലപ്പോഴും ചൊല്ലിക്കേൾക്കാറുള്ളതിങ്ങനെയാണു്. "നല്ലമരി ........ച്ചോർ പുണ്യപ്പെട്ടു" ശബ്ദത്തിന്റെ ഉച്ചനീചക്രമം അനുസരിച്ചു നോക്കിയാൽ "ചോറാണു്" പുണ്യപ്പെട്ടതെന്നു തോന്നും. ഇതു് അത്ര വളരെ അഭംഗി വരാത്ത ഒരു ഭാഗം മാത്രമാണു്.

ഗാനങ്ങൾ ഏതു ഭാഷയിലായാലും അതിനൊരു രാഗവും താളവും ഉണ്ടായിരിക്കും. രാഗവും താളവും ഇല്ലാത്ത ഗാനം ലോകത്തിൽ യാതൊരു ഭാഷയിലുമില്ല. അതുകൊണ്ടു സുറിയാനിരീതിയിലുള്ള ഗാനങ്ങൾക്കും രാഗവും താളവുമുണ്ടു്. താളമാണു് ഒരു ഗാനം ഒരുമിച്ചു തുടങ്ങാനും ഒരുമിച്ചു അവസാനിപ്പിക്കാനും ഒരു സമൂഹത്തെ സഹായിക്കുന്നതു്. സുറിയാനി ക്രിസ്ത്യാനികൾക്കുള്ള താളം മുഴുവനും അവതാളമാണു്. ഒരിക്കലും അവർ ഒരു ഗാനം ഒരുമിച്ചു തുടങ്ങുന്നതായും ഒരുമിച്ചു മുന്നോട്ടു പോകുന്നതായും ഒരുമിച്ചവസാനിപ്പിക്കുന്നതായും കണ്ടിട്ടില്ല. രാഗമെന്നു പറയുന്നതു് ഓരോ തരത്തിലുള്ള വികാരങ്ങളെ പ്രകടിപ്പിക്കുന്ന ഒരുപാധിയാണു്. സന്തോഷത്തെയും സന്താപത്തെയും

സ്നേഹത്തെയും വിരോധത്തെയും സൂചിപ്പിക്കുന്ന വികാരങ്ങളുണ്ട്. ഓരോ വികാരത്തേയും അതാതിനു ചേർന്ന രാഗത്തിൽ പ്രകടിപ്പിച്ചെങ്കിൽ മാത്രമേ അവസ്ഥ ദൈവസന്നിധിയിലെത്തിച്ചേരുവാൻ സാധിക്കുകയുള്ളു. "ഞങ്ങൾക്കുള്ള കത്താവേ" എന്നു തുടങ്ങുന്ന ഗാനം നിദ്രയിൽ പ്രവേശിക്കുന്നതിനു മുമ്പു നടത്തുന്ന ഒരു നമസ്കാരമാണ്. നിദ്രയിൽ തൻെറ കാവൽക്കാരനായി നിന്നു തന്നെ സംരക്ഷിക്കണമെന്ന് അവൻ ദൈവത്തോടപേക്ഷിക്കുകയാണ്. ആ ഗാനം വള്ളപ്പാട്ടിൻെറ രീതിയിലാണു ചിലർ പാടികേട്ടിട്ടുള്ളതു്. പ്രാർത്ഥനയ്ക്കും വള്ളപ്പാട്ടിനും തമ്മിൽ എന്തൊരന്തരമാണുള്ളതെന്നു പ്രത്യേകിച്ചെടുത്തുപറയേണ്ടല്ലൊ.

കുർബാനക്രമത്തിലെ പാട്ടുകൾ ഒരുവിധം സഹിക്കാമെങ്കിലും ഓർത്തഡോക്സ് സഭവകയായി നടത്തുന്ന സുവിശേഷമഹായോഗങ്ങളിലെ പാട്ടുകൾ ഒരുതരത്തിലും വഹിക്കാവുന്നവയല്ല. പ്രസംഗം തുടങ്ങുന്നതിനു മുമ്പ് ഇതരസഭകൾ പാട്ടു പാടാറുണ്ട്. അവയെ അനുകരിച്ചാണ് ഓർത്തഡോക്സ് സഭയിലെ അംഗങ്ങളും പാട്ടുകൾ പാടുന്നതു്. സഭവകയായി സ്വന്തമായ ഒരു പാട്ടുപുസ്തകമോ ഇല്ല, പിന്നെ മററുസഭക്കാർ എഴുതിപാടിട്ടുള്ള പാട്ടുകളാണു നമ്മുടെ യോഗങ്ങളിലും പാടികേൾക്കാറുള്ളതു്. അവ പാടിക്കൊടുക്കുന്നവർക്കാകട്ടെ അവ പാടുന്നവർക്കാകട്ടെ അവയുടെ രാഗമോ താളമോ നിശ്ചയമില്ല. ചിലപ്പോൾ അർത്ഥവും അറിഞ്ഞുകൂടായിരിക്കും. അതുകൊണ്ടു ദുഃഖം ജനിപ്പിക്കേണ്ടടത്തു സന്തോഷവും ഭക്തി ജനിപ്പിക്കേണ്ടിടത്തു വിഭക്തിയും ജനിപ്പിച്ചുകൊണ്ടാണു സംഗീതജ്ഞാനമില്ലാത്ത പാട്ടുകാർ യോഗങ്ങളിൽ പാടാറുള്ളതു്. ചിലപ്പോൾ പാട്ടിൻെറ രചനയിൽ തന്നെ പല തകരാറുകൾ കണ്ടെന്നും വരാം. പല കൺവൻഷൻ പന്തലുകളിലും കഷ്ടത്തെ കാഷ്ടമാക്കുകയും വഞ്ചനയെ വൻചേനയാക്കുകയും കുഞ്ഞിനെ ക്രഞ്ഞാക്കുകയും പരനെ പാരനാക്കുകയും പണിയെ പാണിയാക്കുകയും ചെയ്യാറുണ്ട്.

ഈ കുറവുകൾക്കെല്ലാം ഒരു പരിഹാരം കണ്ടു പിടിക്കേണ്ട കാലം ഏററവും അതിക്രമിച്ചിരിക്കുകയാണ്. പ്രാർത്ഥനാഗ്രന്ഥങ്ങളിലും മററുള്ള സഭാഗ്രന്ഥങ്ങളിലും അടങ്ങിയ വ്യാകരണപ്പിശകുകളേയും വാക്യദോഷങ്ങളേയും അർത്ഥ വൈകല്യങ്ങളേയും കണ്ടുപിടിച്ച് ഓരോ ഗ്രന്ഥത്തിനും പുതിയ പതിപ്പുകൾ സഭയുടെ പരമാധികാരിയായ പരിശുദ്ധനായ കാതോലിക്കാബാവാ തിരുമനസ്സിലെ മുദ്രയോടുകൂടി പ്രസിദ്ധീകരിക്കാൻ ഒരു പണ്ഡിത സംഘത്തെ സഭ രൂപവൽക്കരിക്കണം. അതുപോലെതന്നെ സഭയിലെ സംഗീതശാഖയെ ശുദ്ധീകരിക്കുന്നതിനും പരിഷ്ക്കരിക്കുന്നതിനും ക്രമപ്പെടുത്തുന്നതിനും സംഗീതവാസനയും ശാസ്ത്രപരിചയമുള്ള പുരോഹിതന്മാരും ആത്മായക്കാരും അടങ്ങിയ മറെറാരു സംഘവും ഉണ്ടാകേണ്ടിയിരിക്കുന്നു. ഓർത്തഡോക്സ് സഭയുടെ മതപരവും വിദ്യാഭ്യാസപരവും സാമുദായികവുമായ പ്രവർത്തനങ്ങളെല്ലാം ഇപ്പോൾ ചിന്നിച്ചിതറിക്കിടക്കുകയാണ്. അവയെ കഴിയുന്നതും വേഗത്തിൽ കേന്ദ്രീകരിക്കുകയും അവയ്ക്കെല്ലാം ഒരു ഐകരൂപ്യം വരുത്തുകയും ചെയ്യേണ്ടതു് പരിഷ്കൃതമായ ഒരു സഭയുടെ ചുമതലയാണ്. സൂര്യനിൽനിന്ന് രശ്മികൾ നാനാദിക്കുകളിലേക്കും വ്യാപിക്കുന്നതുപോലെ ഒരേ കേന്ദ്രത്തിൽ നിന്നും സഭയുടെ സാംസ്ക്കാരികമായ പ്രവർത്തനങ്ങൾ വ്യാപിച്ചെങ്കിൽ മാത്രമെ മലങ്കര സഭയ്ക്കു ഒററക്കെട്ടായിട്ടു പുരോഗമിക്കുന്നതിനു സാധിക്കുകയുള്ളു. ഈ കാര്യത്തിൽ സഭാംഗങ്ങൾ ഉണർന്നു പ്രവർത്തിക്കുമെന്നു വിശ്വസിച്ചുകൊള്ളുന്നു.

....0....

# ക്രൈസ്തവലോകവാർത്തകൾ

## കത്തോലിക്കാസഭയും വിദേശസംരക്ഷണവും.

ഈശ്വരനും മതത്തിനും പള്ളിക്കും വിരുദ്ധമല്ലാത്ത രാഷ്ട്രീയ കക്ഷികളിൽ ചേർന്നു പ്രവർത്തിക്കാൻ കത്തോലിക്കർക്കു സ്വാതന്ത്ര്യമുണ്ടെങ്കിലും പള്ളിയും കത്തോലിക്കാ സഭയും രാഷ്ട്രീയ കാര്യങ്ങളിൽ കൈയിടാതെ തികച്ചും രാഷ്ട്രീയ കാര്യങ്ങളിൽ നിന്നു് ഉയർന്നും അകന്നും വർത്തിക്കുന്നതാണ്. ഇന്ത്യാ ഗോവായ്ക്കുള്ളതോ, ഗോവ ഇന്ത്യയ്ക്കുള്ളതോ എന്ന കാര്യം രാഷ്ട്രീയമാണ്. ഇന്ത്യയിലെ കത്തോലിക്കർക്കു യാതൊരാളുടെയും സംരക്ഷണമാവശ്യമില്ല. എന്നിപ്രകാരം കോഴിക്കോട്ടു ബിഷപ്പ് റൈറു റെവ. ഡോ. ഏ. എം. പത്രോണി പ്രസ്താവിച്ചിരിക്കുന്നു.

## കൽക്കട്ടാ ഓർത്തഡോക്സ് ഇടവക

(ഫാദർ സി. വി. ജോൺ)

പള്ളിക്കു സ്ഥലം വാങ്ങാൻ പ. കാതോലിക്കാബാവാ തിരുമനസ്സിലെയും ഇടവക മെത്രാപ്പോലീത്താ മാർ തേവോദോസ്യോസു് തിരുമനസ്സിലെയും അനുമതിയോടും ആശീർവാദത്തോടും കൂടി 1952—ൽ ആരംഭിച്ച ധനശേഖരപ്രവർത്തനംമൂലം ഇതിനോടകം 8000 രൂപായോളം സ്വരൂപിക്കാൻ കഴിഞ്ഞുവെന്നറിയിക്കുന്നതിൽ സന്തോഷമുണ്ട്. പക്ഷേ അതുകൊണ്ടായില്ല. പത്തു സെൻറു സ്ഥലം വാങ്ങുന്നതിനു അതിൻെറ ഇരട്ടി സംഖ്യകൂടെ ഉണ്ടായേ മതിയാവൂ. അതു രണ്ടുമൂന്നു പരിശ്രമങ്ങൾകൊണ്ടു് സാധിക്കാവുന്നതാണ്. അതിൽ പ്രധാനപ്പെട്ട ഒരു യത്നമാണു അടുത്ത ഡിസംബർ മാസത്തിൽ നടത്തുവാനിരിക്കുന്ന കൗതുക വില്പന. അതിനാവശ്യമായ ഒരുക്കങ്ങൾ ഇവിടെ ആരംഭിച്ചു കഴിഞ്ഞു. ഈ വിവരം എല്ലാ സഹോദരി ഇടവകകളേയും അറിയിക്കയും അഭ്യർത്ഥനകളയച്ചു സഹായം അപേക്ഷിക്കയും ചെയ്തിട്ടുണ്ട്.

ചില ഇടവകകളിൽ നിന്നു സഹായം വാഗ്ദാനം ചെയ്തുകൊണ്ടുള്ള കത്തുകൾ ലഭിക്കുന്നതു എത്രയും സന്തോഷപ്രദമത്രെ. സഭയുടെ പ്രവർത്തനങ്ങൾക്കു കുറച്ചുപേർ മാത്രം കൊടുക്കുക, കൊടുക്കുന്നവർ മാത്രം കൊടുക്കുക, എന്നുള്ള താരിപ്പ് നമ്മുടെ പല പ്രവർത്തനങ്ങളേയും അവതാളത്തിലാക്കിയിട്ടുണ്ട്. പല തുള്ളികൾ ചേരാതെ പെരുവെള്ളം ഉണ്ടാകുകയില്ലല്ലൊ. കൗതുകവില്പനയുടെ വിജയം അനേകരുടെ ഔദാര്യത്തെ മാത്രമാണു് ആശ്രയിച്ചിരിക്കുന്നതു്. സഹകരണവും പിൻതുണയും ആവശ്യമായ ഈ സന്ദർഭത്തിൽ സകല ഇടവകക്കാരും വിവിധസാധനങ്ങൾ അയച്ചുതന്നു ഞങ്ങളെ സഹായിക്കണമെന്നു എത്രയും സ്നേഹത്തോടെ അപേക്ഷിക്കുന്നു. സഹോദരപ്രീതിയും ക്രിസ്തീയകൂട്ടായ്മയും കേരളത്തിൽ നിന്നു കൽക്കട്ടായിലേക്ക് ശക്തിയായി ഒഴുകുമെന്നു ഞങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു

No. 49 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

## ഇൻഡ്യയിലെ ക്രൈസ്തവരുടെ എണ്ണം

പ്രസിദ്ധീകൃതമായ ഏററവും ഒടുവിലത്തെ ക്രിസ്ത്യൻ സ്ഥിതിവിവരക്കണക്കുകളനുസരിച്ചു ഇൻഡ്യയിലെ ക്രിസ്ത്യൻ ജനസംഖ്യ ഒരുകോടി ഏഴുലക്ഷമാണെന്നു കാണുന്നു. 1953 ജൂൺ അവസാനത്തിൽ കത്തോലിക്കർ 4637365—ം മററു അകത്തോലിക്കാ ക്രിസ്ത്യാനികൾ എല്ലാവരും കൂടി 5736448—ം ആണ്. ഗോവായിലുള്ള 368480 കത്തോലിക്കരെക്കൂടി ഉൾപ്പെടുത്തിയാൽ ഇൻഡ്യയിലെ കത്തോലിക്കരുടെ ആകെജനസംഖ്യ 5005-844 ആയിരിക്കും.

## രണ്ടാം പഞ്ചവൽസര പദ്ധതി

രണ്ടാം പഞ്ചവൽസര പദ്ധതി നടപ്പിൽ വരുത്തുന്നതിനു് ഇൻഡ്യയിലെ ക്രൈസ്തവർക്കു് എന്തെല്ലാം സേവനങ്ങൾ അനുഷ്ടിക്കാൻ കഴിയുമെന്നതിനെപ്പററി ചർച്ച ചെയ്യുന്നതിനു സെപ്റ്റംബർ 6 മുതൽ 9 വരെ ന്യൂഡെൽഹിയിൽ വച്ചു ഒരു ക്രൈസ്തവ കോൺഫറൻസ്സ് നടത്തപ്പെടുന്നതാണ്.

## നിരീശ്വരമായ ഭൗതീകവാദം

തെററും ശരിയും നിർണ്ണയിക്കാനുള്ള ഏകോപാധിയാണെന്നു്.

മാനില, ആഗസ്റ്റ് 24

ചിന്തയ്ക്കും കർമ്മത്തിനും വഴികാട്ടിയായി നിരീശ്വര ഭൗതിക വാദസിദ്ധാന്തങ്ങൾ ഉപയോഗിക്കുന്നതു കൊണ്ടു മാത്രമേ തെററും ശരിയും തിരിച്ചറിയാൻ കഴിയൂ എന്നാണു് ചൈനയിലെ കമ്മ്യൂണിസ്റ്റു നേതാക്കൾ അവിടത്തെ ജനങ്ങളോടു പറയുന്നതു്.

ഭൗതികവാദം പ്രചരിപ്പിക്കുന്നതിനു് ചൈനീസ് കമ്യൂണിസ്റ്റു പാർട്ടിയുടെ കേന്ദ്രക്കമ്മിററി നടത്തിക്കൊണ്ടിരിക്കുന്ന പ്രസംഗപരമ്പരയിൽ, മേൽപറഞ്ഞതരം മതവിരുദ്ധ ബോധങ്ങൾ ഉൾപ്പെടുന്നു. പാർട്ടിയുടെ "അടിസ്ഥാനകർത്തവ്യ" ങ്ങളിലൊന്നായിട്ടാണത്രെ ഈ പ്രസംഗപരമ്പര നടത്തുന്നതു്.

പ്രസംഗങ്ങൾ പ്രക്ഷേപണം ചെയ്തുകൊണ്ടു് പിപ്പിങ്ങ് റേഡിയോ പ്രഖ്യാപിച്ചു. ഭൗതിക സിദ്ധാന്തം ജീവിത"മെന്തെന്നും" "എന്തുകൊണ്ടെന്നും" പഠിപ്പിക്കുന്നുവെന്നു്. ശരിക്കും തെററിനുമൊരുമാനദണ്ഡം സ്വീകരിക്കുവാൻ ചൈനീസ് വിദ്യാർത്ഥികൾക്കു കഴിഞ്ഞകാലത്തു സാധിച്ചില്ലെന്നു് ആ പ്രസംഗത്തിൽ പ്രസ്താവിച്ചിരുന്നു. നിരീശ്വരഭൗതികവാദം പഠിച്ചശേഷമാണത്രെ അവരുടെ മനസ്സു തെളിഞ്ഞതും തെററും ശരിയും തിരിച്ചറിയുവാൻഅവർക്കുകഴിവുണ്ടായതും.

മാർക്സിസ്റ്റ്—ലെനിനിസ്റ്റ് തത്വശാസ്ത്രം—ദ്വന്ദ്വാത്മകവും ചരിത്രപരവുമായ ഭൗതികവാദം— സാർവജനീനമായ സത്യമാണെന്നു് പ്രക്ഷേപണ പ്രസംഗത്തിൽ പ്രഖ്യാപിക്കയുണ്ടായി.

"നിരീശ്വരമതം ഭൗതികവാദം തന്നെയാണു്". പിപ്പിങ്ങ് റേഡിയോ തുടർന്നു. "നമ്മുടെ ചിന്തയ്ക്കും കർമ്മത്തിനും വഴികാട്ടിയായി നാം ഭൗതികവാദത്തിന്റെ പ്രമാണങ്ങൾ ഉപയോഗിക്കണം. അങ്ങനെ മാത്രമേ നമ്മുടെ ചിന്തയും പ്രവർത്തിയും ശരിയാണെന്നുറപ്പു വരുത്താൻ നമുക്കു സാധിക്കൂ."

## ആലപ്പുഴ

ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റു് മൂവ്മെന്റിന്റെ ഒരു ശാഖ ഓഗസ്റ്റ് 20-ാംനു ശനിയാഴ്ച ആലപ്പുഴ വി. തോമാശ്ളീഹായുടെ പള്ളിയിൽ ഉൽഘാടനം ചെയ്തിരിക്കുന്നു. ഉദ്ഘാടന യോഗത്തിൽ മൂവ്മെന്റു് ജനറൽ സെക്രട്ടറി ശ്രീ പോൾ വറുഗീസ് അദ്ധ്യക്ഷത വഹിക്കുകയും ബ. ജോഷ്വാ ശെമ്മാശ്ശൻ ബി. എ. ബി. ഡി. പ്രസംഗിക്കുകയും ചെയ്തു.

## സ്ളീബാദാസന്മാർ

### 31-ാം വാർഷീകം

മുളന്തുരുത്തി കർമ്മേൽ ദയറായിൽ വച്ചു് സെപ്റ്റംബർ 14-ാംനു-ബുധനാഴ്ച സ്ളീബാപ്പെരുന്നാളിൽ നടക്കുന്ന 31-ാം വാർഷീകോൽസവത്തിൽ മാർ ഔഗേൻ തീമോത്തിയോസ്, മാർ മാത്യൂസ് കൂറീലോസ്, മാർ പത്രോസ് ഒസ്താത്തിയോസ് എന്നീ മൂന്നു മെത്രാന്മാർ സന്നിഹിതരായിരിക്കും. സമുദായ സെക്രട്ടറി ഫാദർ കെ. പീലിപ്പോസ്, പ്രൊഫസർ ഫാദർ ടി. വി. ജോൺ, ഫാദർ പാറയ്ക്കൽ കുര്യാക്കോസ്, എം. വി. ജോർജ്ജ് ശെമ്മാശൻ, മൈ മാത്യു ഇഞ്ചയ്ക്കലോടി, കെ. വി. പത്രോസ്, എന്നിവർ പ്രസംഗിക്കുന്നതും ഒരു വമ്പിച്ചഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്.



Printedand Published by N. M. Abraham B. A, at the Malayala Manorama Press Kottayam.